# വിദ്യാഭിവർദ്ധിനി

ഒരു ഉൽകൃഷ്ട പത്രഗ്രന്ഥം.



പുസ്തകം 2

ലക്കം 4

1947 AUGUST

As/8




1947 ജൂൺ 3-ാംനു-യിലെ ബ്രിട്ടീഷ് അധികാരകൈമാററപദ്ധതിയിൽ ഉൾക്കൊള്ളുന്ന ബങ്കാളും പഞ്ചാബും പ്രവിശ്യാ വിഭജനം ഈ പടത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. പദ്ധതിയനുസരിച്ചു് പഞ്ചാബ് പൂർവ്വപഞ്ചാബും പശ്ചിമ പഞ്ചാബുമായും, ബംഗാൾ പൂർവ്വബംഗാളും പശ്ചിമ ബംഗാളുമായും വിഭജിക്കപ്പെട്ടിരിക്കുന്നു. അമുസ്ലീം ഭൂരിപക്ഷപൂർവ്വപഞ്ചാബും പശ്ചിമബംഗാളും ഇന്ത്യൻ കാൺസംബ്ലിയിൽ പങ്കെടുക്കുകയും ചെയ്തിരിക്കുന്നു.

# വിഷയവിവരം.


1 പ്രസ്താവന.

2 സ്വതന്ത്രഭാരതം—
തൃക്കൊടിത്താനം ഗോപിനാഥൻ നായർ.

3 ആഗസ്റ്റ് 15—
കെ. എസ്. പിള്ള.

4 ഡാർലിംട്ടൻ! ഹാർലിട്ട്—
പുത്തേഴത്തു രാമമേനോൻ.

5 അജപാലിക—
നാലാങ്കൽ.

6 വിജയലക്ഷ്മി പണ്ഡിററ്—
പി. കെ. വാസുദേവൻ നായർ ബി. ഏ.

7 വിവാഹത്തിനുശേഷം—
വള്ളംകുളം, പി. ജി. പിള്ള.

8 മധുചന്ദ്രികയിൽ—
എം. പി. അപ്പൻ.

9 കാവ്യകലയും, ശൃംഗാരരസവും—
ഏവൂർ, ഇ. കെ.

10 സോവിയററ് റഷ്യയിലെ, വിദ്യാഭ്യാസം—
മംഗലം, ചക്രപാണി.

11 തോഴിയോട്—
കീഴ്കുളം, എൻ. രാമൻപിള്ള എം. ഏ.

12 മഹദ്വചനങ്ങൾ—
ഡി. ശ്രീമാൻനമ്പൂതിരി.

13 മാതൃഭാഷാവ്യസനം—
വിദ്യാർത്ഥി.

14 ഭാരതീയസംഗീതം—
ലീല—കമുകറ.

15—വിജ്ഞാനവീഥി.

16 ഗ്രന്ഥവിഹാരം.

# വിദ്യാഭിവൎദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൨. { ൧൧൨൨ കൎക്കടകം. } ലക്കം ൮.

## പ്രസ്താവന.

മാതൃഭൂമിയുടെ മഹനീയമായ സ്വാതന്ത്ര്യപ്രഖ്യാപന മഹോത്സവദിനത്തിൽ വിദ്യാഭിവൎദ്ധിനിക്കു് അതിൽ ഭാഗഭാക്കാകുവാനുള്ള ഭാഗ്യം കൈവന്നിരിക്കുന്നു. ഇതൊരു അപൂൎവ്വാനുഗ്രഹമായിട്ടല്ലേ പരിഗണിക്കേണ്ടതു്. മഹത്തായ ഈ സന്ദർഭത്തെ പാൎത്തുപാൎത്തു പച്ചപ്പരവതാനി വിരിപ്പിലിരുന്നു തല പൊന്തിക്കുന്ന സഹ്യമാമല അലരണിത്തോരണം ഉയൎത്തി, പൊന്നിൻമണിത്തേരിൽ എഴുന്നെള്ളി, ആ അഭിനവ വിജയപതാകയെ ഓരായിരം കരങ്ങളുയൎത്തിക്കൂപ്പിനില്ക്കുന്ന ബാലരവി, പൊന്നലുക്കിട്ട പച്ചപ്പട്ടുകുടകൾ നിരനിരയായി നിവൎത്തിപ്പിടിച്ചുനില്ക്കുന്ന മോഹനപ്രകൃതി, പൂവണിപ്പൊന്നളുക്കുകളിൽ ചരതിച്ചു വച്ചിരുന്ന സുഗന്ധചൂൎണ്ണങ്ങളെ ആവോളം വാരിവിതറി താലവൃന്തമിളക്കിത്തുടങ്ങിയ മന്ദപവനൻ, കതിരവകരങ്ങളുടെ രസം പിടിപ്പിക്കൽകൊണ്ടു തെളുതെളെത്തിളങ്ങി പ്രകൃതിദർപ്പണമായി തെളിയുന്ന കുളൎപൊയ്കയിൽ പുഞ്ചിരിപ്പുതുമപുലൎന്ന പ്രതിബിംബിച്ചു കാണുന്ന കേരളശ്രീമുഖം, മാരിവിൽ വിധാനത്തിനായി കടഞ്ഞെടുത്തു സൂക്ഷിച്ചിരുന്ന വൈഡൂൎയ്യമണികൾ കോൎത്തലങ്കരിച്ചിരിക്കുന്ന നീഹാരശീകരോപഹാരം, ചെമ്പനിനീർമലർപ്പൂവിന്റെ ലോലാധരദലങ്ങളിൽ കിനിഞ്ഞൊഴുകുന്ന തൂമണപ്പൊലിമ, പഞ്ചവൎണ്ണക്കിളികളുടെ കളകണ്ഠനാളങ്ങളിൽ നിന്നു വാൎന്നൊഴുകുന്ന ജയജയഗീതം അതേ, അനിൎവ്വാച്യവും അനന്യസുലഭവുമാംവിധം ഈ മഹോത്സവച്ചടങ്ങു അത്യാഡംബരമെന്നു വിളംബരപ്പെടുത്തുകയല്ലേ ചെയ്യുന്നതു്.

അരുവികൾ തുള്ളിച്ചാട്ടത്താൽ, അലകടൽ അലയൊലിനിരച്ചാൎത്തലാൽ, അലൎനിരകൾ അകം കുളിൎക്കൊണ്ട അല്പഹാസങ്ങളാൽ, അരവിന്ദമുകുളങ്ങൾ മുഗ്ദ്ധവചനങ്ങളാൽ, അരുംചുരുപ്പണിഞ്ഞ പൊൻകതിരുകളുലാവുന്ന നെല്പാടങ്ങൾ കലകലശ്രുതിമീട്ടലാൽ, വെൺകളിയിട്ട ദിഗ്ഭിത്തികളാൽ വിളങ്ങുന്ന ആകാശമേൽപ്പുരപ്പു് വെൺപട്ടുവിതാനത്താൽ ഈ മഹോത്സവത്തിന്റെ അഭിരാമരമണീയത അഭിമാനപൂൎവ്വം വാഴ്ത്തപ്പെടാതെ ഇരിക്കുന്നില്ല. സ്വാതന്ത്ര്യദേവതയുടെ പൊൻചേവടി വയ്പിൽ തെളിഞ്ഞു കേൾക്കാകുന്ന കാൽത്തളക്കിലുക്കം, ഐക്യബോധത്തിന്റെ ഹൃദയസ്പന്ദനം, അഹിംസാതത്വത്തിന്റെ അജയ്യമായ ശംഖധ്വനി, അക്രമങ്ങളുടേയും അനീതികളുടേയും അവസാനവാഴ്ച തെളിയിക്കുന്ന ഇടൎമുട്ടു്, ലോകത്തിൽ ഇങ്ങിനിവരാതവണ്ണം തകൎന്നുതാഴുന്ന സാൎവ്വഭൗമപടത്തിന്റെ മാഴ്കൽ, ശാശ്വതശാന്തിധാമത്തിന്റെ മണിമുഴക്കം, സാൎവ്വജനീനമായ സാഹോദര്യശിശുവിന്റെ അവ്യക്തമധുരാലാപം, ഈ മഹോത്സവത്തിന്റെ സങ്കീൎത്ത

നമായി നമുക്കു കേൾക്കാൻ സാധിക്കുന്നു. മാവേലിയുടെ മധുരസ്മരണകളുൾക്കൊള്ളുന്ന പൊന്നുംചിങ്ങമാസത്തിന്റെ തല തൊട്ടനുഗ്രഹിക്കാനുള്ള അനിർവചനീയമായ സൗഭാഗ്യമഹിമാവു്, ആ സുവർണ്ണകാലത്തിൽ കേരളീയരിലെന്തൊരു കോളിളക്കമായിരിക്കും അരുളുന്നതു്.

സ്വാതന്ത്ര്യം, ജീവിക്കു ഇതു ഹൃദയാകർഷകമായി, ഹൃദയപ്രിയമായി ഇതുപോലെ മറ്റൊന്താണുള്ളതു്. ഈ സ്വാതന്ത്ര്യാമൃതസംസേവനത്തിനു് ഏതു മന്ദരഗിരിയെ ഉയർത്തുന്നതിനാണു് അവൻ ശക്തനാകാതെ ഇരിക്കുന്നതു്. സ്വാതന്ത്ര്യത്തിന്റെ അഭാവത്തിൽ അവൻ സ്വയം ക്ഷീണിതനും അവശനും ജരാജർജ്ജിതനും ആയി അഭിശപ്തനായി അധഃപതിക്കുന്നു. പുമർത്ഥപ്രദായകമായ ചതുർവർഗ്ഗങ്ങളേക്കാൾ സ്വാതന്ത്ര്യമേവ പുരുഷാർത്ഥസാധനം എന്നുള്ളതിൽ അവന്റെ അഭിമാനം അടിയുറച്ചതായിരിക്കുന്നു. സ്വാതന്ത്ര്യേണ നിരംകുശംവിഹരണം സ്വാന്തപ്രശാന്തംസദാ എന്ന നിലയിൽ ത്രൈലോക്യരാജ്യേന കിം എന്നു അവൻ ഉച്ചൈസ്തരം ചോദിച്ചുകഴിഞ്ഞിട്ടുണ്ടു്.

സർവ്വം പരവശം ദുഃഖം
സർവ്വമാത്മവശം സുഖം.

എന്നു് അവന്റെ ധർമ്മശാസ്ത്രം കാഹളം മുഴക്കിയിട്ടു സംവത്സരങ്ങൾ സഹസ്രങ്ങളായി.

സ്വധർമ്മേനിധനംശ്രേയഃ
പരധർമ്മോ ഭയാവഹഃ

എന്നുള്ള അദ്ധ്യാത്മികപ്രവണത, സ്വാതന്ത്ര്യതൃഷ്ണ, ധർമ്മനിഷ്ഠ സ്വാന്തമൃത്യുപോലും അവനെ മധുരീകരിപ്പിച്ചു. വേദവും ഉപനിഷത്തും ധർമ്മശാസ്ത്രവും സ്വാതന്ത്ര്യചിന്തയ്ക്കു അവനെ അധികാരിയാക്കി മാററി.

അവന്റെ ആസ്തിക്യബോധംപോലും അവനെ ഈശ്വരനിൽനിന്നു തരംതാഴ്ത്തി വ്യതിരേകപ്പെടുത്തി ഒരു സേവ്യസേവകഭാവം വഹിപ്പിക്കുന്നതു് അവനു സഹിക്കുന്നതായിരുന്നില്ല. അവന്റെ സ്വാതന്ത്ര്യചിന്ത അവനെ ഈശ്വരനൊപ്പമുയർത്തുകയും ഐക്യം പ്രാപിപ്പിക്കുകയും ചെയ്തു എന്ന സായുജ്യപദവിയിലേക്കു കുതിച്ചുയരുകയാണു് ചെയ്തതു്. ആ പദവികൊണ്ടുപോലും അവൻ തൃപ്തിപ്പെടാതെ നിർവ്വികല്പവും പുനരാവൃത്തിരഹിതവുമായ നിത്യശാന്തിയെത്തന്നെ തേടിപ്പോയിരിക്കുന്നു. നമ്മുടെ ആത്മികസ്വാതന്ത്ര്യത്തിന്റെ കഥ ഇങ്ങനെയാണെങ്കിൽ ഭൗതികവിചാരത്തിലും ഒരു പരാധീനമനസ്ഥിതിക്കു കീഴടങ്ങാൻ പ്രാചീനഹൃദയം ഒരിക്കലും സമ്മതം മൂളിയിരുന്നില്ല.

മാഞ്ജീവൻ യഃ പരാവജ്ഞാ-
ദുഃഖദഗ്ദ്ധോപി ജീവതി
തസ്യാജനനിരേവാസ്തു
ജനനീക്ലേശകാരിണഃ

ശ്വാവിനെപ്പോലെ കിഴിഞ്ഞാശ്രയിച്ചുണ്ണുന്ന ആ ദാസമനോഭാവം പെററ മാതാവിനുള്ള യൗവനമാകും വൃക്ഷം പററെ ഖണ്ഡിപ്പാനൊരു കോടാലിതന്നെയെന്നു അവർ ഖണ്ഡിതമായി കരുതിയിരുന്നു.

പാദാഹതം യദുത്ഥായ
മൂർദ്ധാനമധിരോഹതി

എന്ന മറെറാരുപദ്യംകൊണ്ടു് അന്യന്റെ ചവിട്ടേററുജീവിക്കുന്നവന്റെ നിസ്സാരതയെ നിതരാം വ്യക്തമാക്കിയിരിക്കുന്നു.

ക്ഷീരമുണ്ടുസരസംഭുജിപ്പതി-
നിരിപ്പതിന്നുമണിപഞ്ജരം
ദൂരവേമശകരംശചിന്തയു
മജസ്രമെത്രപരിലാളനം.
നേരിതൊക്കെയുമഥാപി,

എന്നു കീരസുന്ദരിയെ പ്രസ്തുതമാക്കിക്കൊണ്ടു നീലകണ്ഠദീക്ഷിതർ സ്വാതന്ത്ര്യത്തിന്റെ അത്യുൽകൃഷ്ടതയെ അന്യാപദേശരീത്യാ നമ്മെ മനസ്സിലാക്കിത്തരുന്നു. അധമംസേവയാവൃത്തി, എന്നു കാലക്ഷേപവൃത്തിയെ വ്യവസ്ഥിതികല്പിച്ചു ശ്വവൃത്തിയെ അധമാധമമാക്കി വിധിച്ചിട്ടുള്ളതിൽ നിന്നു പരതന്ത്രതയുടെ നേരെ പ്രാചീനമനസ്ഥിതി എത്ര ഹേയമായിരുന്നു എന്നു വെളിപ്പെടുന്നില്ലേ.

ഇങ്ങനെ വ്യക്തിഗതമായ പരിചിന്തനത്തിൽ അപ്രമേയപ്രഭാവം പ്രചരിച്ചിരുന്ന സ്വാതന്ത്ര്യം സമഷ്ടിപരമായും അത്യുൽകൃഷ്ടപദവിയെത്തന്നെ അധിരോഹിക്കയാണുണ്ടായതെന്നു പറ

രാണിക രാഷ്ട്രചരിത്രങ്ങളുടെ ഐതിഹാസ കഥനങ്ങളിൽ ഇന്നും പ്രതിധ്വനിക്കുന്നുണ്ടു്. മഹത്തായ ആ പാരമ്പര്യം, സ്വാതന്ത്ര്യവാഞ്ഛ, ജന്മസിദ്ധമായി ഏതൊരു ജീവിയിലും അടങ്ങിക്കിടക്കുന്നുണ്ടെന്നു പറയാതെ തരമില്ല.

മഹത്തായ ഈ വ്യക്തിസ്വാതന്ത്ര്യത്തെ തികച്ചും അനുഭവപ്പെടുത്തുന്നില്ലെങ്കിലും ആ മൌലികതത്വത്തിന്മേൽ അധിഷ്ഠിതമായ ഒന്നാണു് തിരുവിതാംകൂറിന്റെ സ്വാതന്ത്ര്യപ്രഖ്യാപനം. പ്രജാവത്സലന്മാരും, കൃപാർദ്രചേതസ്സുകളുമായ രാജർഷികളുടെ ഭരണാധികാരചരിത്രത്തിൻകീഴിൽ നിർഭയം കഴിഞ്ഞുകൂടിവന്നിട്ടുള്ള തിരുവിതാംകൂറുകാർ സ്വാതന്ത്ര്യം ലഹരിപിടിപ്പിക്കുന്ന ഒരു മാദകവസ്തുവായി കരുതുന്നില്ലെന്നതു് അതിനേക്കാൾ ഹൃദ്യമായ രാജഭക്തി അവരുടെ അകംകുളിർപ്പിച്ചു പോന്നിട്ടുള്ളതുതന്നെയായിരിക്കണം. എന്നാൽ കാലാനുകൂലമായ പരിഷ്കാരപ്രവർത്തനത്തിലും അധികാരദാനത്തിലും സ്വപ്രജകളിൽ വിശ്വാസാർപ്പണം ചെയ്യാൻ തിരുവുള്ളമുണ്ടായിട്ടുള്ള നമ്മുടെ മഹാരാജാക്കന്മാർ മാതൃകാരാജപദവിയിലേക്കുയർന്നു ശോഭിക്കുകയാണു ചെയ്തിട്ടുള്ളതും

ഭാരതം തന്നെ ഒരു വിദേശശക്തിക്കു കീഴ്പ്പെടേണ്ടിവന്ന ആ വിഷമദശാപരിപാകം അതിലെ ഒരു ഘടകമായ തിരുവിതാംകൂറിനേയും തീരെ വിമുക്തമാക്കിയിരുന്നില്ല. ഐരോപ്യവർത്തകന്മാരുടെ സമരസമാഹ്വാനാഗ്നി ശിഖയിൽനിന്നുയർന്നു തുടങ്ങിയ ധൂമപടലങ്ങളാൽ ഭാരതാന്തരീക്ഷം അന്ധമായിത്തീർന്ന ആ അവസരത്തിൽ തിരുവിതാംകൂർ, ബ്രിട്ടനെ കേവലം സഖികളാരുള്ളു നിന്നെപ്പോലെയെന്ന ഭാവത്തിൽ സ്വീകരിക്ക മാത്രമേ ചെയ്തിരുന്നുള്ളു. ആ സൗഹൃദ്ഭാവം തിരുവിതാംകൂർ ചരിത്രത്തിൽ വരുത്തിയിട്ടുള്ള പരിവർത്തനങ്ങളെ പരിശോധിക്കേണ്ട സന്ദർഭവും സ്ഥാനവും ഇതല്ലായ്കകൊണ്ടു് അതിലേക്കു ഒരുമ്പെടുന്നില്ല.

നമ്മുടെ സ്വാതന്ത്ര്യതൃഷ്ണയിൽ നിന്നു അനുനിമേഷം ഉരുകി ഉയരാൻ തുടങ്ങിയ വികാരോഷ്മളതയെ ചെറുത്തുനിറുത്താൻ സാധ്യമാകാതെ ആ വെള്ളക്കാറൊഴിഞ്ഞുമാറുന്ന ഈ സന്ദർഭത്തിൽ ഭാരതത്തിന്റെ പെരുംശാപം, തീരാക്കളങ്കം എന്നനേകമായി മാർജ്ജനം ചെയ്യാൻ പോകപ്പെടുന്ന ഈ സന്ദർഭത്തിൽ, ദുർന്നിവാരമായ സാമ്രാജ്യശക്തി രണ്ടു ലോകമഹായുദ്ധങ്ങൾക്കുപോലും അടിപ്പെടുത്താൻ സാധിക്കാത്ത ആ സാമ്രാജ്യശക്തി സ്വമനസ്സാലെ, ജനകീയതാല്പര്യത്തിന്റെ അഹിംസാതത്വത്തിന്റെ അക്രമരാഹിത്യത്തിന്റെ മുൻപിൽ തലകുനിച്ചു വിടവാങ്ങുന്ന ഈ സന്ദർഭത്തിൽ തിരുവിതാംകൂർകാരായ നാം ഹിമാലയമാമലയുടെ മനോരമസൃണമായ ശ്ലക്ഷ്ണശിലാസമുച്ചയം സാമന്തസ്ഥാനങ്ങളിൽ വഹിപ്പിച്ചു കണ്ണകിപ്രതിഷ്ഠ കഴിപ്പിച്ചു, പ്രതിഭാശക്തികൊണ്ടു ബദരീനാഥപര്യന്തം ദിഗ്വിജയംചെയ്തു സർവ്വജ്ഞപീഠത്തിൽ അതിരോഹിച്ചു, അങ്ങനെ അനന്യലഭ്യവും, അപ്രതിഹതവും, അനിർവചനീയവുമായ കീർത്തിധാവള്യത്താൽ പത്തുദിക്കുകളും വെളുപ്പിച്ചു പാരമ്പര്യമഹിമാവുൾക്കൊള്ളുന്ന നാം അതിൽ പിടിച്ചുനില്ക്കാതെ അതിനെ വീണ്ടും പണയപ്പെടുത്തണമെന്നു വിചാരിക്കുന്നതു് എത്രയോ അപഹാസ്യകരമായിരിക്കുന്നു.

രാഷ്ട്രീയമായ അഭിപ്രായഭിന്നതകളും ആദർശഭേദങ്ങളും ഇന്നും എന്നും സർവസാധാരണമെന്നിരുന്നാൽ തന്നെയും കേവലം വ്യക്തിവിദ്വേഷംകൊണ്ടു കയ്യിൽ കിട്ടിയ കനകമുപേക്ഷിച്ചു തൽകാലലാഭം നേടാമെന്നു വിചാരിക്കുന്നതു് ഒരു ബുദ്ധിയുള്ള ജനസമുദായത്തിന്റെ ലക്ഷണമായിരിക്കയില്ല. ചില സ്വാർത്ഥമാത്രപരന്മാർ ഉയർത്തിപിടിക്കുന്ന സ്വകാര്യപരിചയിൽ പൊതുതാല്പര്യത്തിന്റെ നിറപ്പകിട്ടു മിന്നിത്തിളങ്ങാമെങ്കിലും ബുദ്ധിമാന്മാരുടെ കണ്ണഞ്ചിപ്പോകയില്ലെന്നു അവർ ഗ്രഹിക്കേണ്ടതാണു്.

തിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളമാണെങ്കിൽ ലളിതലഘുജീവിതംകൊണ്ടു ഋഷികല്പനും, ക്ഷേത്രപ്രവേശനവിളംബരം തുടങ്ങിയ മതപരിഷ്കരണപ്രവർത്തനങ്ങളാൽ അശോകപ്രതിമനും, വധശിക്ഷ നിറുത്തലാക്കുക മുതലായ ഭൂതാനുകമ്പാമസൃണതകൾകൊണ്ടു ഗൗതമബുദ്ധപ്രതീകാശനും, നിർബ്ബന്ധിത വിദ്യാഭ്യാസാദിവിവിധവിജ്ഞാനവരദാനത്താൽ വിക്ര

# സ്വാതന്ത്ര്യഭാരതം.

[ Marching Song ]

(തൃക്കൊടിത്താനം ഗോപിനാഥൻനായർ.)

സ്വാതന്ത്ര്യമായ്, സ്വാതന്ത്ര്യമായ് ഭാരതാംബയിന്നിതാ
സ്വതന്ത്രരായി വീര ഭാരതീയ സോദരർ മുദാ!

സ്വാതന്ത്ര്യമായ്, സ്വാതന്ത്ര്യമായ്, പുരാതനാർഷഭാരതം
സ്വതന്ത്രരായ്, സ്വതന്ത്രരായി കർമ്മധീരരായ നാം!

പലവുരു തകർത്ത വിപ്ലവങ്ങളാം, ലകല്മഷം
പല നിലങ്ങളിൽ ചൊരിഞ്ഞ രക്തലേപനങ്ങളാൽ,

വിമല സൗഹൃദാദയാ, ലഹിംസയായ വാളിനാൽ,
സുമഹിതങ്ങളായൊരാർഷ ധർമ്മകർമ്മ സിദ്ധിയാൽ,

പരമനീചമായ പാരതന്ത്ര്യഭാര മാകവേ
പരിചിലിന്നു വീണു മണ്ണടിഞ്ഞു പോയി സത്വരം!

അക്രമം പുലർത്തിടും വിദേശികൾക്കധീനരാ-
യിത്രനാൾ കഴിഞ്ഞ നാമുണർന്നു പോയിതാ മുദാ;

---

മാദിത്യസദൃശനായി പരിശോഭിക്കപ്പെടുന്ന ശ്രീബാലരാമവർമ്മമഹാരാജാവു സ്വപ്രജകളോടുള്ള കാരുണ്യാതിരേകത്താൽ ശതവർഷങ്ങളോളം പഴകിപ്പോയിരിക്കുന്ന അധിശാധികാരത്തിൽനിന്നു മോചനം പ്രാപിച്ചു നമ്മുടെ മാതൃഭൂമിയെ സ്വാതന്ത്ര്യസോപാനത്തിന്മേലേക്കയർത്തിയിരിക്കുന്നു. ഏതൊരു തിരുവിതാംകൂർകാരനാണു തൃക്കൈകളിൽ നിന്നു ലഭിച്ചു അനുഗ്രഹത്തെ സന്തോഷാശ്രുപുരസ്സരം പുളകോൽഗമപ്രസരത്തോടുകൂടി വീക്ഷിക്കാത്തതുള്ളതു്. യഥാർത്ഥ രാജഭക്തന്മാരായ തിരുമനസ്സിലെ പ്രജകൾ.

ഹരിധ്വജത്തിന്റെ നിഴല്ക്കുവന്നു-
ള്ളോരിനവാഭ്യുന്നതിയെജ്ജനങ്ങൾ
വിരിഞ്ഞകണ്ണാൽ തലപൊക്കിനോക്കി
ശരിക്കനന്ദിച്ചിതു മക്കളോടും

എന്നു കാളിദാസൻ രഘുചക്രവർത്തിയുടെ അപദാനത്തെ വർണ്ണിച്ചിരിക്കുന്ന അതേ മനസ്ഥിതിയോടുകൂടി വീക്ഷിക്കതന്നെ ചെയ്യുന്നുണ്ടു്.

അങ്ങനെ തിരുവിതാംകൂറിലല്ല, ഭാരതത്തിലെന്നല്ല, ലോകചരിത്രത്തിൽ തന്നെ അഭിനവവും അഭിരാമരമണീയവും ആയ ഒരു ചരിത്രം സൃഷ്ടിക്കപ്പെടുന്ന ഈ സന്ദർഭത്തിൽ, മഹാബലിയുടെ മലനാട്ടുസന്ദർശനത്തിനു അത്തപ്പൂച്ചമയത്തോടുകൂടി പ്രകൃതിമനോഹരയായി വഞ്ചിശ്രീ പൊന്നുംചിങ്ങമാസത്തിന്റെ മാദക മൃദുതരംഗചരന്മാകളിൽ പൊന്നോടം കളിക്കാൻ തുടങ്ങുന്ന ഈ സന്ദർഭത്തിൽ വിദ്യാഭിവർദ്ധിനിയും പുതിയ വർഷത്തിലേക്കു പ്രവേശിക്കയാണു ചെയ്യുന്നതു്. സഹൃദയലോകത്തിന്റെ മുമ്പിൽ കൃതജ്ഞതോപഹാരം സമർപ്പിക്കുന്നതിനും ഞങ്ങൾ ഈ സന്ദർഭംതന്നെ വിനിയോഗിക്കുന്നു. ഞങ്ങളുടെ വിനീതമായ സ്വാഗതം അഭിജ്ഞലോകം അംഗീകരിച്ചു കാണുമാറാകണമെന്നുള്ള പ്രാർത്ഥനയോടുകൂടി.

---

ഭീകരാരവം മുഴക്കി മേവിയോരു സിംഹമാ-
സാഗരത്തിനപ്പുറത്തുപോയ് മറഞ്ഞു നിസ്രൂപം!
പരമനീചമായ പാരതന്ത്ര്യഭാരമാകവേ
പരിഛിന്നു വീണു മണ്ണടിഞ്ഞുപോയി സത്വരം!
കാരിരുമ്പഴിയ്ക്കകത്തിതേവരെക്കിടന്ന നാം
ഭൂരിമോദമോടിതാ സ്വതന്ത്രരായ്ക്കഴിഞ്ഞു ഹാ!

സുകൃതിയാർന്ന ഭാസമാന ഭാരതാംബരം പരം
പുളകമാർന്നു ലാലസിപ്പു സൽസ്വതന്ത്രവേദിയിൽ;
കലിത കൗതുകോർമ്മികൾ തിളയ്ക്കുമാറിതാ സ്വതന്ത്ര-
വിമല മധുരഗീതകം മുഴങ്ങിടുന്നു സന്തതം!

സ്വതന്ത്രയായ്, സ്വതന്ത്രയായ്, പുരാതനാർഷ ഭാരതം
സ്വതന്ത്രരായ്, സ്വതന്ത്രരായി കർമ്മധീരരായ നാം!

ഉണരണം യുവാക്കളിന്നു സൗഹൃദത്തൊടൊന്നുചേ-
ർന്നുയരണം സുവർണ്ണഭാവിയാരചിക്കണം ക്ഷണം;
അനശ്വരാഭ ചിന്തിടുന്നൊരാർഷ രാജ്യമിന്നിതാ
അനർഘ മംഗള പ്രസൂനപംക്തിയാർന്നു നിന്നിതാ
വിളിക്കയാണഭംഗുരാഭ വീശിടും യുഗത്തിനെ
വിളിക്കയാണു സമതയാർന്നു നവ്യകാവ്യമൊന്നിനെ!
ഒരുമയോടു സകലരും സഹോദരങ്ങളായി മേ-
ളമരുവാൻ മടിച്ചിടാത്ത പൊൻപ്രഭാതമൊന്നിനെ!
കരളുരുമ്മി, സന്മമത്വ, തത്സമത്വ വേദിയിൽ
ഒരുമിയ്ക്കൂ സകലരും വരും വിഭാതമെന്നിനി!

സന്നികൃഷ്ടമായൊരാ വിശുദ്ധമാം യുഗത്തിലെ
പൊന്നുഷസ്സിതാ വരുന്നു കൺതുറന്നു നോക്ക നാം!
സന്നികൃഷ്ടമായൊരാ സുശോഭനയുഗത്തിലെ-
പ്പൊന്നുഷസ്സിതാ വരുന്നണഞ്ഞിതിൽക്കവിൾ ദ്രുതം;
കർമ്മവീരരായുണർന്നുയർന്നു പോക വിശ്രുതം
ധർമ്മദീപ്തമായ ഭാവിഭാരതത്തിലേക്കു നാം!

ഉണരണം യുവാക്കളിന്നു സൗഹൃദത്തൊടൊന്നുചേ-
ർന്നുയരണം സുവർണ്ണഭാവിയാരചിക്കണം ക്ഷണം!
സ്വതന്ത്രയായ്, സ്വതന്ത്രയായി ഭാരതാംബയിന്നിതാ
സ്വതന്ത്രരായി വീര ഭാരതീയ സോദരർ മുദാ!
സ്വതന്ത്രയായ്, സ്വതന്ത്രയായ്, പുരാതനാർഷ ഭാരതം
സ്വതന്ത്രരായ്, സ്വതന്ത്രരായി കർമ്മധീരരായ നാം!!

---

# ആഗസ്റ്റ് 15.

(കെ. എസ്സ്. പി.)

ഒന്നരശ്ശതാബ്ദക്കാലമായി നമ്മുടെ മാതൃഭൂമിയെ പീഡിപ്പിച്ചുകൊണ്ടിരുന്ന അടിമത്തശൃംഖലയിൽനിന്നും അതിനു മോചനം ലഭിക്കുന്ന തീയതിയെന്ന നിലയിൽ ആഹ്ലാദപുരസ്സരം കൊണ്ടാടേണ്ട ഒരു സുദിനമാണ് ആഗസ്റ്റ് 15. അധീശാധികാരം പിൻവലിയുന്നതോടുകൂടി സ്വാതന്ത്ര്യനില പ്രാപിക്കുന്ന തിരുവിതാംകൂർ ഉൾപ്പെടെയുള്ള നാട്ടുരാജ്യങ്ങളും ഇൻഡ്യൻയൂണിയനിൽ ചേർന്നതു നിമിത്തം ഇവിടത്തെ രാഷ്ട്രീയവേദിയെ അഭൂതപൂർവ്വമാംവണ്ണം മുഖരിതവും ക്ഷോഭകലുഷിതവുമാക്കിയിരുന്ന ഒരു പ്രശ്നത്തെ ആശാസ്യമായവിധം സമാപിപ്പിക്കാൻ കഴിഞ്ഞു. തന്നിമിത്തം തിരുവിതാംകൂർകാർക്കും ആഗസ്റ്റ് 15-ാംനു-യിലെ ആഹ്ലാദപ്രകടനങ്ങളിൽ സന്തോഷസമന്വിതം പങ്കുകൊള്ളുവാൻ കഴിയുന്നതാണ്.

ഇന്നത്തെ സ്വാതന്ത്ര്യലബ്ധിക്കു കാരണഭൂതനായ മഹാത്മജിയാകട്ടെ ഈ ചടങ്ങുകളിൽ മററുള്ളവരോടൊപ്പം ഭാഗഭാക്കാകാൻ തീർച്ചയാക്കിയിട്ടില്ല. സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞുവെങ്കിലും താൻ വിഭാവനംചെയ്യുന്ന രാമരാജ്യം ഇനിയും വളരെ വിദൂരമായിരിക്കുന്നതേയുള്ളുവെന്ന് അദ്ദേഹം തീർത്തുപറയുന്നു. ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം അതു് ഏതൊന്നിനുവേണ്ടി സമരംചെയ്തുവോ ആ സ്വരാജ്യം ഇനിയും കൈവന്നിട്ടില്ലെന്നും ഇൻഡ്യയുടെ രണ്ടു വിഭക്തഭാഗങ്ങളും ഏകോപിക്കുന്നതുവരെ കാൺഗ്രസ് അതിന്റെ ലക്ഷ്യത്തിനുവേണ്ടി നിലകൊള്ളണമെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം. സ്വാതന്ത്ര്യദിനത്തിൽ ആശീർവാദങ്ങൾകൊണ്ടു തങ്ങളുടെ സംരംഭങ്ങളെ അനുഗ്രഹിക്കണമെന്നു കാൺഗ്രസ് നേതാക്കൾ ഗാന്ധിജിയോടു ചെയ്ത അപേക്ഷ വിഫലമായതേയുള്ളു. നവഖാലിയെ ഒരു ഹൈന്ദവശ്മശാനമാക്കിയ രംഗങ്ങളിൽ നിന്നും അദ്ദേഹത്തിന്റെ കാരുണ്യപൂർണ്ണമായ ഹൃദയം പ്രതിനിവൃത്തമായിട്ടില്ല. തങ്ങൾക്കു ഏററവും പ്രിയപ്പെട്ടവരെ അംഗവിച്ഛേദം ചെയ്തും ക്രൂരമായവിധം മാനഹാനിക്കു വിധേയരാക്കിയും നിഹനിച്ചു് ജീവസന്ധാരണമാർഗ്ഗങ്ങൾ നിശ്ശേഷം നശിപ്പിക്കപ്പെട്ട പരിതഃസ്ഥിതിയിൽ ഭയവിഹ്വലരായി കഴിഞ്ഞുകൂടുന്ന ആ സാധുജനങ്ങളുടെ ദയനീയരോദനം അദ്ദേഹത്തിന്റെ കർണ്ണപുടങ്ങളിൽ പതിഞ്ഞുകൊണ്ടേയിരിക്കുന്നു. കൊലപാതകികളെത്തന്നെ ഭരണമേല്പിക്കുന്ന ദിനമായ ആഗസ്റ്റ് 15-ാംനു ഏതുവിധമാണു കൊണ്ടാടേണ്ടതെന്ന് അവർ അദ്ദേഹത്തോടു ചോദിക്കുന്നുമുണ്ട്. സ്വാതന്ത്ര്യസമരത്തിൽ കഠിനയാതനകളനുഭവിച്ച കിഴക്കേബംഗാൾ ഹിന്ദുക്കൾക്കുകൂടി സ്വാതന്ത്ര്യം ലഭിക്കുന്നതുവരെ ആഹ്ലാദിക്കാൻ അവകാശമില്ലെന്ന് ബംഗാൾ ഹിന്ദുമഹാസഭയ്ക്കയച്ച ഒരു സന്ദേശത്തിൽ സർദാർ പട്ടേൽ പറഞ്ഞിരിക്കുന്നു. ഇതിൽ നിന്നെല്ലാം വെളിവാകുന്നതു് നിർബന്ധിതപരിതഃസ്ഥിതികളിൽ സമ്മതം മൂളിച്ച വിഭജനം ഉന്നതസ്ഥാനങ്ങളുടെ ഹൃദയം നീററുന്ന ഒരു വിഷയമായിത്തന്നെ ഇപ്പോഴും അവശേഷിക്കുന്നുവെന്നാണ്.

യഥാർത്ഥ്യമാലോചിച്ചാൽ പാകിസ്ഥാൻകൊണ്ടു് ന്യൂനപക്ഷപ്രശ്നം പരിഹൃതമായിട്ടില്ല. വിവേകരഹിതമായ മതഭ്രാന്തുനിമിത്തം പാകിസ്ഥാൻവാദത്തിനു സഹായഹസ്തം നല്കിയ മുസ്ലീങ്ങൾ സ്വയം വെള്ളത്തിലാവുകയാണ് അതുകൊണ്ടു ചെയ്തിട്ടുള്ളതെന്ന് ഇപ്പോൾതന്നെ അവർ അറിഞ്ഞുതുടങ്ങിയിട്ടുണ്ട്. ഒരു ശക്തിയേറിയ ന്യൂനപക്ഷമായ മുസ്ലീങ്ങളെ വെട്ടിപ്പിളർന്ന് ഒരു വിഭാഗത്തെ ശക്തിഹീനമാക്കുകയെന്നതായിരിക്കും ഇതിന്റെ ഫലമെന്ന് മൌലാനാ അസാദ് ആദ്യംതന്നെ അഭിപ്രായപ്പെട്ടിരുന്നു. ശക്തിഹീനരായിത്തീർന്നിരിക്കുന്ന ഇൻഡ്യൻമുസ്ലീങ്ങൾക്കു പാകിസ്ഥാൻ എന്തു സഹായം നല്കുമെന്നു ചോദിച്ചപ്പോൾ ഒരു

സഹായവും പ്രതീക്ഷിക്കരുതെന്നും സ്വന്തം കാലിൽ നിൽക്കാൻ പഠിക്കണമെന്നുമായിരുന്നു മി. ജിന്നായുടെ മറുപടി. അങ്ങിനെ അന്സാരിന്റെ അഭിപ്രായം ശരിയായിവന്നു. മതത്തിൽ മാത്രം അധിഷ്ഠിതമായ അവകാശവാദത്തിൽനിന്നു രൂപംപ്രാപിച്ച ഒരു രാജ്യത്തു് ഇതരമതസ്ഥരുടെ സ്വാതന്ത്ര്യം തീച്ചയായും പരുങ്ങലിലാകാതെ തരമില്ല. പകിസ്ഥാനിലെ ന്യൂനപക്ഷങ്ങൾക്കു സകലവിധമായ സമത്വവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കുന്നതാണെന്നു മി. ജിന്നാ പറഞ്ഞിട്ടുണ്ടെങ്കിലും അതിന്റെ അത്ഥം പ്രയോഗത്തിലാണു കാണേണ്ടതെന്നാണു മഹാത്മജിയുടെ അഭിപ്രായം. ന്യൂനപക്ഷങ്ങളെ മുസ്ലീങ്ങൾ നിർദ്ദയം കശാപ്പുചെയ്തു ഭംഗത്തെന്നും മുസ്ലീംലീഗുനേതാക്കളിലാരും തന്നെ ഒരു സമാധാനസന്ദേശവുമായി പ്രത്യക്ഷപ്പെട്ടുകയോ ഭയചകിതരായി നാട്ടുവെടിയുന്ന നിരാശ്രയക്കു് എന്തെങ്കിലും സാന്ത്വനമരുളുകയോ ചെയ്തിട്ടില്ല. മി. ജിന്നായെപ്പോലുള്ള ലീഗുനേതാക്കൾ പരപ്രേരണനിമിത്തം ചെയ്തിട്ടുള്ള സമാധാനാഭ്യത്ഥനകൾപോലും അവരുടെ അനുയായികളെ സംബന്ധിച്ചിടത്തോളം നിരത്ഥകങ്ങളായിട്ടേ പരിണമിച്ചിട്ടുള്ളു. ഈ പരിതഃസ്ഥിതിയിൽ മി. ജിന്നായുടെ ഉറപ്പുകൾക്കു മുഖവില നൽകാൻ മഹാത്മജിയെപ്പോലുള്ള ഒരു സത്യഗ്രാഹി തയാറാകാത്തതിൽ അതിശയിക്കാനില്ല. പക്ഷെ ഇൻഡ്യ ശക്തി പ്രാപിക്കുന്നതോടുകൂടി പകിസ്ഥാനിലെ ന്യൂനപക്ഷങ്ങൾക്കു് അവരുടെ സ്വന്തനാട്ടിൽതന്നെ സവ്വവിധ സ്വാതന്ത്ര്യവും ലബ്ധമാകാതെ തരമില്ല. തല്ക്കാലത്തെ അന്ധമായ വികാരമൂർച്ഛ നിമിത്തം ഇന്ത്യയെ വെട്ടിക്കീറി പംകുവാങ്ങിയെങ്കിലും ഭരണഭാരമെന്ന യാഥാർത്ഥ്യത്തെ നേരിട്ടപ്പോൾ പകിസ്ഥാൻമുസ്ലീങ്ങൾ ഇൻഡ്യയുമായി സൌഹാർദ്ദം പാലിക്കുകയും ഒരുപക്ഷെ പുനഃസംയോജനം കൈവരുത്താൻതന്നെ ശ്രമിക്കുകയും ചെയ്യാതിരിക്കുകില്ല. അതിനുള്ള സാദ്ധ്യത നൽകുന്നതു ബ്രിട്ടീഷ് ഭരണത്തിന്റെ പിന്മാററമാണെന്നുള്ളതിനാൽ ആഗസ്റ്റ് 15-ാംനു ഭാരതീയർക്കാകമാനം ഒരു സുദിനമാണെന്നുള്ളതിൽ പക്ഷാന്തരമില്ല. സ്വാതന്ത്ര്യഭാരതം നീണാൾ ജയിക്കട്ടെ!!

---

# ഡാൾട്ടൻ! ഹാൾട്ട്!

---

### ഇൻഡ്യയുടെ സ്വർണ്ണക്കടം കടമേയല്ലപോലും!

(പുത്തേഴത്തു രാമമേനോൻ.)

ഏതു ധനാഢ്യനും കടക്കാരനായിത്തീരുമ്പോൾ, കടക്കാരുടെ മുട്ട സഹിക്കവയ്യാതാകുമ്പോൾ, കടംതീക്കാനുള്ള മുതൽതന്നെ കഷ്ടിയാകുമ്പോൾ, പഴയ അന്തസ്സും ആഭിജാത്യവുമൊക്കെ മറന്നു്, മായം തിരിച്ചിലുകൾക്കു തുടങ്ങുന്നതു് സാധാരണയാണു്. പ്രമാണത്തിന്മേൽ കാണുന്ന സംഖ്യ മുഴുവനും രൊക്കം പററിയതോ, സംഖ്യയായി ബോദ്ധ്യപ്പെടുത്തിയതോ അല്ല; പലിശയും പലിശയ്ക്കുപലിശയും വട്ടവും ചില്ലറവും ഒക്കെ ചേത്തെഴുതി വീർപ്പിച്ചതാണു്; അതിൽ അധികവും അവിടെത്തന്നെയാണു പററു്; എടക്കാലത്തു പററീട്ടുള്ളതൊന്നും കണക്കിൽ ചേത്തിട്ടില്ല; എന്നിങ്ങനെ പല ദുർവ്വാദങ്ങൾക്കും ഒരുമ്പെടുന്നതിന്നു കടക്കാരൻ പ്രേരിതനാകുന്നതിൽ അത്ഭുതപ്പെടുവാനില്ല. ഉത്തമർണ്ണന്റെ സ്വഭാവം, കുടുംബപാരമ്പര്യം, സദാചാരം മുതലായവയെക്കൂടി ആക്രമണത്തിൽ അധമർണ്ണൻ ചോദ്യംചെയ്തുതുടങ്ങും! എങ്ങിനെ ആയാലും വേണ്ടില്ല, ന്യായമോ അന്യായമോ, സത്യമോ അസത്യമോ, മര്യാദയോ മാനക്കേടോ എന്നുള്ള നീണ്ടവിചാരങ്ങളൊന്നും കൂടാതെ, ആ കടം ഇല്ലായ്മചെയ്യുന്നതിന്നല്ലെങ്കിൽ കുറവു ചെയ്തുകിട്ടുന്നതിന്നു മാത്രമായിരിക്കും അധമർണ്ണന്റെ ശ്രദ്ധമുഴുവനും. ലോകസാധാരണമായ ഈ സമ്പ്രദായം വ്യക്തികളെ മാത്രമല്ല, രാഷ്ട്രങ്ങളെയും സംബന്ധിക്കുന്നതാണു്. അക്കാര്യത്തിൽ ആർക്കെങ്കിലും വല്ല സംശയവുമുണ്ടായിരുന്നുവെങ്കിൽ അതു് ഇന്നത്തെ "പവൻമിച്ചം" എന്നു പറയപ്പെടുന്ന കടത്തിന്റെ—ഇംഗ്ലണ്ടു് ഇന്ത്യയ്ക്കു തിരിച്ചുകൊടുക്കേണ്ടതായ വമ്പിച്ച കടത്തിന്റെ—കാര്യത്തിൽ അസ്തമിച്ചിട്ടുണ്ടായിരിക്കണം. എത്ര നാളായി ആ വിഷയത്തെക്കുറിച്ചുള്ള വാദപ്രതിവാദങ്ങളും അപേക്ഷകളും ആക്ഷേപങ്ങളും, നിവേദനങ്ങളും നിലവിളികളും ആരംഭിച്ചിട്ടു്. ഇന്നുവരെ ഒരു തീരുമാനവും ഉണ്ടായിട്ടില്ല. അധമർണ്ണൻ ദിനംപ്രതി ഓരോ തൊടുന്യായങ്ങൾ പുത്തനായി പുറപ്പെടുവിച്ചുകൊണ്ടും, മദ്ധ്യസ്ഥതയ്ക്കു് ആളെ വിട്ടുകൊണ്ടും, 'പുന്നാരം' പാടിക്കൊണ്ടും നാളുകൾ കഴിക്കുന്നതല്ലാതെ, കടത്തിന്റെ ഒരംശവും തീക്കാനുള്ള സന്നദ്ധതയോ, സന്മനസ്സോ പ്രദർശിപ്പിച്ചിട്ടില്ല. ഇന്നുവരെ തന്റെ പാട്ടക്കാരനോ, കുടികിടപ്പുകാരനോ മാത്രമായിരുന്ന ഒരാൾ, പെട്ടെന്നു് ആ ജന്മിമുതലാളന്റെ ഉത്തമർണ്ണനായാലത്തെ സ്ഥിതിയാണു ബ്രിട്ടീഷുകാർ ഇന്ത്യാക്കാരുടെ നേരെ ഇക്കാര്യത്തിൽ സ്വീകരിച്ചിട്ടുള്ളതു്!

ഈ "സ്വർണ്ണക്കടം" വെറുതെ ഉണ്ടായതോ, കണക്കെഴുതിക്കൂട്ടിയതോ ഒന്നും അല്ല. ഭാരതീയരുടെ "ചോരനീരായ"ത്തിന്നുള്ള, ഇന്ത്യാക്കാർ ആയിരക്കണക്കിന്നു മരണം കൈവരിച്ചതിന്നുള്ള, ഇന്ത്യാരാജ്യത്തിലെ സകല വിളവുകളും, മുതലുകളും, പ്രയത്നഫലങ്ങളും, കടത്തിക്കൊണ്ടുപോയതിന്നുള്ള പ്രതിഫലം, അതുതന്നെയും ഇംഗ്ലീഷുകാർ തന്നത്താൻ അവരുടെ സൗകര്യംപോലെയും ലാഭംനോക്കിയും നിശ്ചയിച്ചതായ പ്രതിഫലം, മാത്രമാണീ "സ്വർണ്ണക്കടം." യുദ്ധകാലത്തു പ്രഖ്യാപിച്ചു, "കണ്ണല്ലാത്തതെല്ലാം പൊന്നാക്കാ"മെന്നു്; കണക്കപ്രകാരം കാണുന്ന സംഖ്യ മുഴുവനും ഒരു പൈ വിടാതെ പരിവർത്തനം ചെയ്യപ്പെടാവുന്ന രീതിയിൽ—സ്വർണ്ണമായിത്തന്നെ—മടക്കിത്തന്നു ബോദ്ധ്യപ്പെടുത്തിയേക്കാമെന്നു്. ലോകത്തിലെങ്ങും ഒരുചാക്കു പഞ്ചസാരയ്ക്കു നൂറു ക-യും അതിലധികവും വിലയുള്ളപ്പോൾ, ഇന്ത്യയിലെ പഞ്ചസാര മുഴുവനും ബ്രിട്ടീഷ് ഗവമ്മെണ്ടു്, സ്വശക്തി ഉപയോഗിച്ചു്—കൺട്രോൾ നിശ്ചയിച്ചു—മുപ്പതിന്നും നാല്പതിന്നും ഇന്ത്യാക്കാരോടു വാങ്ങിച്ചു; അന്യരാജ്യങ്ങളിൽകൊണ്ടുപോയി നൂറു റുപ്പികയ്ക്കും, പലപ്പോഴും കരിഞ്ചന്തവില

നിരക്കിന്നും വിററു; അല്ലെങ്കിൽ സ്വന്താവശ്യത്തിന്നു് ഉപയോഗിച്ചു. ഇന്ത്യക്കാർ പഞ്ചസാരയ്ക്കുപകരം ശർക്കരയോ കരുപ്പെട്ടിയോ ഉപയോഗിച്ചു കഷ്ടപ്പെട്ട ഇപ്പോൾ, അന്നു് അവർ നിശ്ചയിച്ച വിലപോലുമില്ല!! ചുരുക്കിപ്പറഞ്ഞാൽ, മേല്പറഞ്ഞ രീതിയിൽ ഉണ്ടായതാണു് ഈ വലിയ സ്വർണ്ണക്കടം. ഇങ്ങിനെ പഞ്ചസാരയുടെ സ്ഥാനത്തു് ആയിരം കൂട്ടം! അതിന്നു പുറമേയാണു് ഇന്ത്യക്കാരുടെ കൂലിവേലയും ഉദ്യോഗപ്രവൃത്തിയുംമററും. ആവശ്യാനുസരണം അവർ നിശ്ചയിച്ച വില തരുന്നതാകാമെന്നുള്ള കരാറിന്മേലാണിതൊക്കെ സാധിപ്പിച്ചതു്. സംഖ്യ കുറേ കൂടിയപ്പോൾ മുട്ടിച്ചുതുടങ്ങി. യുദ്ധം കഴിഞ്ഞോട്ടെ, പലിശസഹിതം തരാം, എന്നു മറുപടി കിട്ടി. ഇവിടത്തെ അത്യന്താവശ്യങ്ങൾക്ക പണം വേണ്ടേ എന്നു് അലട്ടിയപ്പോൾ, "അതിനെന്താ പ്രയാസം" എന്നു പറഞ്ഞു കോടിക്കണക്കിന്നു ദിവാനിശം എന്നപോലെ "പ്രോനോട്ടുകൾ" എഴുതിക്കൊടുക്കാൻ തുടങ്ങി. ബ്രിട്ടീഷുഗവൺമെന്റിന്റെ വെറും പ്രോനോട്ടുകളാണു് നാമിന്നുകാണുന്ന "കറൻസിനോട്ടുകൾ." ആ ഗവൺമെന്റിന്റെ ഒരു കിങ്കരൻ മാത്രമാണു് "റിസർവ്വുബാങ്കു്." ആ ബാങ്കാകുന്ന ഏജൻറിനെക്കൊണ്ടു പണം ആവശ്യപ്പെടുന്നവർക്കൊക്കെ—ബ്രിട്ടന്റെ ഇന്ത്യൻകടത്തിന്നൊക്കെ—നോട്ടെഴുതിക്കൊടുപ്പിച്ചു! ഉടനെ നോട്ടുകൾ മടക്കിവാങ്ങിച്ചു ദ്രവ്യംതന്നെ തരാമെന്നാണു വാഗ്ദത്തം. അങ്ങിനെ നോട്ടുകളെക്കൊണ്ടു നാടു നിറഞ്ഞു! ഏതു് എരപ്പാളിയുടെ കയ്യിലും നൂറിന്റെ നോട്ടുകൾ ധാരാളം വന്നു ചേർന്നു. പണത്തിന്നു പഞ്ഞമില്ലാതായി. കൂലിയും സാമാനവിലയും വർദ്ധിച്ചു. നാട്ടിലൊക്കെ ക്ഷാമം മൂർദ്ധന്യത്തിലെത്തി. നോട്ടും ശീട്ടുമല്ലാതെ ഒരാളുടെ കയ്യിലും മരുന്നിന്നുപോലും ഒരു "തുട്ടി"ല്ലാതായി. രാജ്യത്തുണ്ടായിരുന്ന വെള്ളിയും സ്വർണ്ണവും മുഴുവൻ അക്കരെപററി. "കടലാസ്സുവില"യിൽ ഭ്രമിച്ചു നാട്ടുകാർ അവരുടെ സ്വർണ്ണാഭരണങ്ങൾകൂടി അഴിച്ചുരുക്കി വിററു. എങ്ങിനെ വില്ക്കാതിരിക്കും; പണ്ടു പതിനഞ്ചുറുപ്പികയ്ക്കു വാങ്ങിച്ച സ്വർണ്ണത്തിന്നിപ്പോൾ ഒരു നൂറുറുപ്പികയുടെ നോട്ടുകിട്ടും!

യുദ്ധംകഴിഞ്ഞു സമാധാനംഎന്നുള്ളതു സ്ഥാപിക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെട്ടു. ജനങ്ങൾ നാലുപാടും നോക്കി എവിടേക്ക തിരിഞ്ഞാലും തിരിഞ്ഞേടത്തൊക്കെ നോട്ടുകൾ മാത്രം! അതു ജനങ്ങൾ വട്ടിയിലും കുട്ടയിലുംആക്കിക്കൊണ്ടുനടക്കുന്നു. ഒരു വെണ്ടക്കായ്ക്കു് ഒരു ക-യുടെ ഒരുനോട്ടു്, ഒരു വഴുതനങ്ങയ്ക്കും തദൈവച. ഒരു കൂലിക്കാരന്നു് ഒരു നൂറു് ഒററനോട്ട്. ഈപ്രകാരം വിലവർദ്ധനയും കൂലിക്കയററവും നടമാടി ഈ നോട്ടൊക്കെ പോയി പകരം നാണ്യം വന്നല്ലാതെ ഈ ദുഃസ്ഥിതിക്കനിവാരണമില്ലെന്നു സ്പഷ്ടമായി ഈ നോട്ടുകൾ കയ്യിൽ വെച്ചാൽ ഈ രാജ്യത്തുണ്ടാകുന്ന വല്ല മത്തങ്ങയും കുമ്പളങ്ങയുമല്ലാതെ പുറത്തുനിന്നു ഒന്നും വാങ്ങാൻ സാധിക്കയില്ലെന്നു ബോദ്ധ്യമായി. നമുക്കു് അറിയാം, യൂറോപ്പു മുതലായ രാജ്യങ്ങളിൽനിന്നു പലതും, ആഹാരസാധനങ്ങൾ, ഉടുപുടവയ്ക്കുള്ള സാധനങ്ങൾ മുതൽ വലിയ യന്ത്രസാമഗ്രികൾവരെയുള്ള ലക്ഷോപലക്ഷം സാധനങ്ങൾ വേണം. വേണമെന്നല്ലാ, കൂടാതെ ഗത്യന്തരവുമില്ല. അവരാരെങ്കിലും വെറുതെ തരുമോ? അതിക്കു വില കൊടുപ്പാൻ നമ്മുടെ കയ്യിലെന്തുണ്ടു്? അന്യരാജ്യങ്ങളിൽ "കാൽ കാശിന്റെ" വിലയില്ലാത്ത ആയിരത്തിന്റെയും പതിനായിരത്തിന്റെയും നോട്ടുകൾ! നോട്ടുകൾ മാററിക്കിട്ടിയല്ലാതെ നമുക്കു് ഇനി ഒരടി മുമ്പോട്ടുവെക്കുവാൻ നിവൃത്തിയില്ല. നോട്ട മടക്കിക്കൊടുത്തു് ദ്രവ്യം തരണമെന്നും അതിന്നു തല്ക്കാലം നിർവ്വാഹമില്ലെങ്കിൽ യൂറോപ്പിലെയോ അമേരിക്കയിലെയോ കച്ചവടക്കാർക്കു് ഏററെഴുതിക്കൊടുത്തു അവരെക്കൊണ്ടു് സാമാനങ്ങൾ അയപ്പിക്കുകയെങ്കിലും ചെയ്യണമെന്നും ഇന്ത്യ ഇംഗ്ലണ്ടിനോടു ആവശ്യപ്പെട്ടു, അല്ലാ അപേക്ഷിച്ചു. ഇതാണീ പവൻമിച്ചത്തിന്റെ, സ്വർണ്ണക്കടത്തിന്റെ, കഥയുടെ, രത്നച്ചുരുക്കം. ഇപ്പോൾ ഇംഗ്ലീഷുകാർ പറയുന്നു, ഞങ്ങളുടെ കയ്യിൽ പണമില്ല, ഏററു് എഴുതിക്കൊടുക്കാൻ സാദ്ധ്യമല്ല, ഞങ്ങളുടെ പ്രോനോട്ടുകൾക്ക മുഴുവൻ പ്രതിഫലമില്ല, പകുതി ഇന്ത്യതന്നെ ഏതു നിലയ്ക്കും സഹിക്കേണ്ടതാണു്, എന്നൊക്കെ ഒരു നൂറുകൂട്ടം!! തറവാടി ചെററയായാലും ഇത്രയാകുമോ എന്നു സംശയം തോന്നും. ലജ്ജ

വിട്ടുള്ള ഇത്തരം പ്രഭാഷണങ്ങളും, ഭീഷണികളും നിയമവാദങ്ങളും കേൾക്കുമ്പോൾ!

"കഴിഞ്ഞ ലോകമഹായുദ്ധത്തിലുണ്ടായതാണീബാദ്ധ്യത. ആ യുദ്ധത്തിൽ ഇന്ത്യയും ചേർന്നിരുന്നു. ആ യുദ്ധത്തിൽ ജയിച്ചതു നിമിത്തമാണു് ഇന്ത്യ ജപ്പാന്റെ ആക്രമണത്തിൽനിന്നു രക്ഷപ്പെട്ടതു്. രണ്ടാളുംകൂടി ഒത്തുചേർന്നു് ചെയ്ത യുദ്ധത്തിന്റെ ചിലവുകൾ ഒരാൾതന്നെ സഹിക്കണമെന്നു പറയുന്നതു ഭംഗിയല്ല, ന്യായമല്ല." ഇതാണു് ഇംഗ്ലീഷുകാരന്റെ "തുരുപ്പുശീട്ടു്." പക്ഷേ ആ ശീട്ടിന്റെ ജാതി മാറിക്കളഞ്ഞു. തുരുപ്പു് അസ്ഥ്യനാണു്. കയ്യിലുള്ളതു് ക്ലാവറായിപ്പോയി. അത്രമാത്രമേ അന്തരമുള്ളു! ഇന്ത്യ, യുദ്ധത്തിൽ ചേർന്നിട്ടുണ്ടെങ്കിൽ അതു് ഇന്ത്യയുടെ അഭിപ്രായപ്രകാരമോ, അനുമതിപ്രകാരമോ അല്ല. എന്നുമാത്രമല്ലാ, ആ യുദ്ധത്തിൽനിന്നു് ഇന്ത്യ ഒഴിഞ്ഞു നില്ക്കുവാനാണു് അഭിലഷിച്ചതും. രണ്ടാമതു, ബ്രിട്ടൻ യുദ്ധം ചെയ്തതു് ബ്രിട്ടന്റെ സാമ്രാജ്യത്തെയും, ഒരുസമയം സ്വന്തം നിലനില്പിനെയും ജീവനെത്തന്നെയും, രക്ഷിക്കുവാനും പ്രതാപാദികളെ പൂർവ്വാധികം പുലർത്തുവാനുമാണു്. അതിൽ സംഭവിച്ച ചിലവുകളുടെ ഒരംശത്തിനും ഇന്ത്യയ്ക്കു ബാദ്ധ്യതയില്ല. മൂന്നാമതു, ബ്രിട്ടൻ മാത്രമല്ലാ അമേരിക്കയും മറ്റു ഐക്യകക്ഷികളും ആ യുദ്ധത്തിൽ ഒന്നുചേർന്നു പ്രവർത്തിച്ചിട്ടുള്ള സ്ഥിതിക്കു്, ലാഭചേതങ്ങളെ എന്നതിനംപോലെ സമ്മിളിതകക്ഷിക്കാർ ഒരുപോലെ വഹിക്കേണ്ടതാണു്. അങ്ങിനെ നോക്കുമ്പോൾ താരതമ്യേന എത്രയോ അധികരിച്ച ഒരു ഓഹരിയാണു് ഇന്ത്യ ഇപ്പോൾതന്നെ സഹിച്ചിട്ടുള്ളതു്. യുദ്ധംകൊണ്ടു് ഇന്ത്യയ്ക്കു് ഒരു ലാഭവും ഉണ്ടായിട്ടില്ല; ഇന്ത്യ ഒന്നും സമ്പാദിച്ചിട്ടുമില്ല. വ്യാപാരവർദ്ധന, വ്യവസായവിപുലീകരണം ഈ രണ്ടുകൂട്ടം കാര്യങ്ങളിൽതന്നെ ഈ യുദ്ധകാലത്തു് അന്യരാജ്യങ്ങളിൽ ഉണ്ടായിട്ടുള്ള വ്യത്യാസവും വർദ്ധനവും അചിന്തനീയവും സീമാതീതവുമാകുന്നു. തന്നിമിത്തം ആ രാജ്യങ്ങൾക്കു യുദ്ധാനന്തരം കൈവന്നിട്ടുള്ള സമ്പൽസമൃദ്ധി വാചാമഗോചരവുമാകുന്നു. ആ സ്ഥാനത്തു് ഇന്ത്യയുടെ സ്ഥിതി എന്തായി! എന്താക്കി! പണ്ടത്തെ വ്യവസായങ്ങൾപോലും അഭിവൃദ്ധി തടയപ്പെട്ടുകിടക്കുന്നു; പുതിയതായി ഒന്നെങ്കിലും സൃഷ്ടിക്കപ്പെട്ടിട്ടില്ല; വല്ലതും ഒന്നുണ്ടാക്കണമെങ്കിൽ അതിന്നു് ആളുമില്ല, അർത്ഥവുമില്ല. ഇതു ബ്രിട്ടൻ മനഃപൂർവ്വം വരുത്തിക്കൂട്ടിയ ഒരു കഷ്ടസ്ഥിതിയാണു്. ഇതിനൊക്കെ പുറമേ, ദ്രവ്യമായിത്തന്നെ തിരിച്ചുതരാം, പലിശസഹിതം തിരിച്ചുതരാം, എന്നുള്ള ഉറപ്പിന്മേലും, "ആപത്തുകാലത്തു ഞങ്ങളെ കൈവിടരുതേ, സഹായിക്കാതിരിക്കരുതേ" എന്നുള്ള അപേക്ഷയിന്മേലും ആകുന്നു മുൻപ്രസ്താവിച്ച ചിലവുകളുണ്ടായിട്ടുള്ളതു്.

ഇത്രയൊക്കെക്കഴിഞ്ഞിട്ടു് ഇപ്പോൾ ഇതാ "ഡോക്ടർ ഹഫ്ഡാൾട്ടൻ," ഇംഗ്ലണ്ടിലെ "ചാൻസെല്ലർ ഓഫ് ദി എക്സ് ചെക്കർ" (പ്രധാന ധനകാര്യമന്ത്രി) കഴിഞ്ഞ മേയ്മാസം 6-ാംതീയതി ഒരു "ഡിന്നർ പ്രസംഗ"ത്തിൽ ഉറക്കെപ്പറഞ്ഞിരിക്കുന്നു; "ഈ സ്വർണ്ണക്കടം അന്യായവും അടിസ്ഥാനരഹിതവും ആകുന്നു" എന്നു്!! അതിനെ ഒരു "ബോംബ് ഷെൽ" എന്നും "ഡാൽട്ടൻസ് ഡയനാമിററു്" എന്നും ഇന്ത്യയിൽ പലരും പറഞ്ഞുവരുന്നു. ഇംഗ്ലണ്ടിലെ "ഡിന്നർ" പാർട്ടിയുടെ സ്വഭാവം ഏറെക്കുറെ ഈ രാജ്യത്തുകാർക്കും പരിചയമായിട്ടുള്ളതും, പലരും ഇവിടെയും പകർത്താൻ ശ്രമിക്കുന്നതുമാണല്ലോ. ബ്രാണ്ടിയും വിസ്കിയും കുറേയേറെ അകത്തുചെന്നാൽ ഏതു ഡാൽട്ടനും മതിമറന്നു്, മനസ്സിലുള്ളതെല്ലാം പുറത്തു ചർദ്ദിക്കുമെന്നു മാത്രമേ അദ്ദേഹത്തിന്റെ ആ "ആഫ്ററർ ഡിന്നർസ്പീച്ച്" (തീററിയും കുടിയും കഴിഞ്ഞതിനു പിമ്പുണ്ടാകുന്ന പ്രസംഗം) തെളിയിക്കുന്നുള്ളു! പ്രത്യേകിച്ചും ഇംഗ്ലണ്ടിലെ ഇന്നത്തെ ഭരണാധികാരികൾ "ലേബർപാർട്ടി"ക്കാരാണു്; അവർ "സോഷ്യലിസ്റ്റ്" അടിസ്ഥാനതത്വങ്ങളിൽ വിശ്വസിക്കുന്നവരുമാണു്. "മേടിച്ചാൽ കൊടുക്കണ്ടാ" എന്ന മൂർത്തമായ മുതലാളിനയം അപ്രകാരമുള്ള ഒരു ഗവമ്മേണ്ടിലെ ഒരു പ്രമുഖാംഗത്തിന്റെ വായിൽനിന്നു് പുറത്തുചാട്ടമെന്നു് ആരും സംശയിച്ചിരുന്നില്ല.

തന്നിമിത്തം ആ "ഡയനാമിററ്" പൊട്ടിയപ്പോൾ പലരും ഞെട്ടുകയും പലർക്കും "ഷോക്ക്" തട്ടുകയും ചെയ്തു. "ഡിന്നറും, ഡ്രിങ്കും" കഴിഞ്ഞ അവസരത്തിലല്ലായിരുന്നു എങ്കിൽ ഡാൽട്ടനും കുറഞ്ഞൊന്നു ചിന്തിക്കുമായിരുന്നു. "വയിൻ അകത്തു കടന്നാൽ വിററ് പുറത്തു ചാടുന്നതു്" സാധാരണമാകുന്നു!! "കത', നിത്താം, ഹാർട്ട് മിസ്റ്റർ ഡാൽട്ടൻ" എന്നു വിളിച്ചുപറയാൻ വിരോധമില്ല.

"ഈ കടം വെട്ടിക്കുറയ്ക്കണം, നിവൃത്തിയുള്ളേടത്തോളം തുത്തുകളയണം ഇതെന്തു കടം," എന്നുള്ള അഭിപ്രായം, ഇംഗ്ലണ്ടിലെ ചില പത്രങ്ങൾ പ്രകടിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും തുടങ്ങീട്ടു നാളേറെയായി. അവരുടെ ദൃഷ്ടിയിൽ, ഇംഗ്ലണ്ടിനു കിട്ടുവാനുള്ളതൊക്കെ വസൂലാക്കാവുന്ന കടവും, ഇംഗ്ലണ്ടു കൊടുത്തുതീർക്കേണ്ടതൊക്കെ കുറവെഴുതേണ്ട കടവും ആകുന്നു! സ്വദേശാഭിമാനത്തിന്റെ പരമകാഷ്ഠ! സത്യമര്യാദകളുടെ സമ്യക്ദർശനം! അവരുടെ നേതാവു, മററു പല പിന്തിരിപ്പൻകാര്യങ്ങളിലും എന്നപോലെ, സാക്ഷാൽ ചർച്ചിൽതന്നെയാകുന്നു; "പാട്ടുകഴിഞ്ഞാൽ ബ്രാഹ്മണി പുല്ലുട്ടിയിൽ" എന്ന പഴമൊഴിയെ ഉദാഹരിച്ചുകൊണ്ടു, പ്രധാനമന്ത്രിസ്ഥാനനഷ്ടത്തിൽ പലതും പറഞ്ഞു കരഞ്ഞുകൊണ്ടു പരക്കംപാഞ്ഞു നടക്കുന്ന ആ സാക്ഷാൽ "ചിൽസ്റ്റൻ ചർച്ചിൽ" തന്നെയാകുന്നു. ആ "മഹാൻ" ഒന്നുംകൂടി പറഞ്ഞു, ഈ കടം കൊടുക്കേണ്ടതല്ലെന്നു മാത്രമല്ല, ഇന്ത്യയുടെ രക്ഷയ്ക്കായി ബ്രിട്ടൻ നിർവ്വഹിച്ച ലോകയുദ്ധത്തിന്റെ ചിലവിന്റെ നല്ല ഒരു വിഭാഗം ഇന്ത്യയോടു വാങ്ങിക്കിട്ടുന്നതിനു വേറെ പ്രത്യേകം തീർച്ചപ്പെടുത്തുകയുംകൂടി വേണം," എന്നു!! അദ്ദേഹത്തിന്റെ പുലമ്പലുകൾക്കു് ഇക്കാലത്തു് ആ ഭാഗ്യതുപോലും പ്രധാനികളാരും പ്രാമാണ്യം നൽകീട്ടില്ലാത്തതുകൊണ്ടു് അതൊന്നും ആരും അത്ര കണക്കാക്കിയിരുന്നില്ല. അങ്ങിനെ ഇരിക്കവെ ഴണ മെയ് 6-ാം തീയതി ധനകാര്യമന്ത്രിതന്നെയായ "ഡാൽട്ടൻ" ഈ ഡയനാമിററു പൊട്ടിച്ചതു്! സോഷ്യലിസ്റ്റ് ചാൻസെല്ലർ ഡോക്ടർ ഹഫ് ഡാൽട്ടൻ! നായിന്റെ വാലു് എന്നും വളഞ്ഞുതന്നെ എന്നോ?

"ചുട്ട തല്ലുമ്പോൾ കൊല്ലനും കൊല്ലത്തിയും ഒന്നാവും" എന്നൊരു ചൊല്ലുണ്ടു്. അതിന്റെ സാരാംശമാണു് ഇംഗ്ലണ്ടിൽ, ഈ വിഷയത്തിൽ പ്രവൃത്തിച്ചു കാണുന്നതു്. ലേബറും, ലിബറലും, കൺസർവേററീവും തമ്മിൽ ഏതെങ്കിലും ഒരു വിഷയത്തിൽ അഭിപ്രായൈക്യമുണ്ടെങ്കിൽ അതു് ഇന്ത്യയുടെ ഈ സ്വർണ്ണക്കടത്തെ ഏതെങ്കിലും തൊടുന്യായം പറഞ്ഞു നിർമ്മാർജ്ജനം ചെയ്യണം എന്നുള്ളതിലാകുന്നു! ഇതിൽ നിന്നു നമുക്കു ഒന്നു മനസ്സിലാക്കാം, "ഈ ഓളം കാണുന്നതുമുഴുവൻ മീനല്ലാ" എന്നു്. ഇന്ത്യയുടെ കാര്യം വരുമ്പോൾ—അഥവാ ഇംഗ്ലണ്ടിനെ നേരെ സ്പർശിക്കുന്ന സംഗതി നേരിടുമ്പോൾ—എല്ലാ കക്ഷികളും ഏകീകരിക്കുമെന്നും അന്നു ചർച്ചിലും അററ്ലിയും ഒന്നിച്ചിരുന്നു സോഡ കുടിക്കും! അതല്ലേ അവർ മുമ്പു ചെയ്തതും! കുഷ്ഠരോഗിയെപ്പോലെ അതുവരെ ദൂരെ നീക്കിനിർത്തിയിരുന്ന റഷ്യയും ഇംഗ്ലണ്ടും ഒരു കിടക്കമേൽകിടന്നും, ഒരു പാത്രത്തിൽനിന്നു തിന്നും അല്ലേ അവർ ഹിററ്ലരോടു യുദ്ധംചെയ്തതു്? അതിന്ത്യക്കാർ കണ്ടു പഠിക്കേണ്ടതും, എത്രയായിട്ടും ഇതുവരെ അവർക്കു പറഞ്ഞിട്ടില്ലാത്തതുമായ ഒരു തത്വമാണു്! ആ പാഠം അല്പമെങ്കിലും പഠിച്ചിരുന്നു എങ്കിൽ ഇന്നത്തെ ഹിന്ദുമുസ്ലീംവഴക്കുണ്ടാകില്ലായിരുന്നു. ഇംഗ്ലീഷുകാരെ അകത്തുനിർത്തിക്കൊണ്ടുള്ള ഈ മത്സരം ഇല്ലാതെപോകുമായിരുന്നു. ഇന്നത്തെ പാക്കിസ്ഥാൻ ഉത്ഭവിക്കയില്ലായിരുന്നു.

ഒരൊററസംഗതി മാത്രമേ ഈ വെട്ടിക്കുറവിന്റെ കാര്യത്തിൽ നമുക്കൊരു തല്ക്കാലസമാധാനമുള്ളു; നമ്മുടെ ഇരുണ്ടു കാർമ്മേഘപടലങ്ങളുടെ ഇടയിൽ ഒരു വെള്ളിരേഖയായി വിളങ്ങുന്ന സംഗതിയുള്ളു. അതു മറെറാന്നുമല്ലാ, "വെട്ടിക്കുറയ്ക്കുവാൻ പാടില്ല" എന്ന കാര്യത്തിൽ മുസ്ലിംലീഗും, കോൺഗ്രസ്സും, ഹിന്ദുമഹാസഭയും സകലരും ഒരേ അഭിപ്രായക്കാരാകുന്നു "ലിയാകത്ത് അലിഖാ"നും അക്കാര്യം അസന്ദിഗ്ദ്ധമായ ഭാഷയിൽ ശക്തിയായിത്തന്നെ പ്രഖ്യാപിച്ചിട്ടുണ്ടു്. ഡോക്ടർ മത്തായിക്കു് അതിൽ സംശയമേ ഇല്ല. ഇപ്രകാരം ഏതെങ്കിലും ഒരു കാര്യത്തിലെങ്കിലും സാർവ്വത്രി

കമായ ഒരു യോജിപ്പുണ്ടാകുക എന്നതു, ഇന്ത്യയിലെ ഇന്നത്തെ സ്ഥിതിക്കു, കുറെ അത്ഭുതാവഹം തന്നെയാണു്. എന്താണീ യോജിപ്പിന്നു കാരണം? മറെറാന്നുമല്ല. ഇന്ത്യയുടെ വാദത്തിന്റെ സത്യാവസ്ഥ ഒന്നുമാത്രം. ഇന്ത്യയെപ്പോലെ സമ്പൽസമൃദ്ധമെങ്കിലും ലോകത്തിലെ ഏററവും ദരിദ്രന്മാരായ പ്രജകൾ നിവസിക്കുന്ന ഒരു രാജ്യത്തുനിന്നു്, ആയിരത്തി അറുനൂറു കോടി ഉറുപ്പിക, സാമാനങ്ങളായും സേവനങ്ങളായും, ലോകത്തിലെ ഏററവും വലിയ—സൂര്യൻ അസ്തമിക്കാത്ത—സാമ്രാജ്യാധിപന്മാരായ ബ്രിട്ടീഷുകാർ മിക്കവാറും നിർബ്ബന്ധവഴിക്കു എടുത്തുകൊണ്ടുപോയി! ഈ സത്യത്തിന്റെ നഗ്നതയിൽ അഭിപ്രായവ്യത്യാസത്തിന്നു സ്ഥാനമില്ല.

ഈ കടത്തെ ഒരു യുദ്ധക്കടമെന്നോ, യുദ്ധത്തിൽ വന്ന ചിലവിന്റെ വീതം എന്നോ, വ്യാപാരസംബന്ധമായ ഒരു കൂട്ടിക്കെട്ടും ഇല്ലാത്ത കടം എന്നോ വിവക്ഷിക്കുന്നതിൽ, അർത്ഥവും അടിസ്ഥാനവും ഇല്ല. ഈ സംഖ്യ മുഴുവനും സേവനങ്ങൾക്കും, സാമാനങ്ങൾക്കും, പ്രതിഫലമായി അവയുടെ വിലയായി, ഇന്ത്യയ്ക്കു കിട്ടേണ്ടതായ വാണിജ്യകടത്തിന്റെ സംഖ്യയാകുന്നു. ഇവിടെനിന്നു കടത്തിക്കൊണ്ടുപോയതിന്റെ ഒരു ശരിയായ രൂപം മുൻ ഒരു ഖണ്ഡികയിൽ പഞ്ചസാരയുടെ ഉദാഹരണംകൊണ്ടു വിശദമാക്കീട്ടുണ്ടു്. കടത്തിക്കൊണ്ടുപോയിട്ടുള്ള സാധനങ്ങളുടെ പട്ടിക വളരെ നീണ്ടതാണു്. അതിൽ അരി, ഗോതമ്പു്, പാലു്, പാദരക്ഷകൾ, (ചെരിപ്പു് ബൂട്ട്സ് മുതലായവ) വസ്ത്രങ്ങൾ, ഔഷധങ്ങൾ, ശസ്ത്രക്രിയയ്ക്കു വേണ്ടുന്ന ഉപകരണങ്ങൾ, ആയുധങ്ങൾ, വെടിമരുന്നുകൾ മുതലായ അനേകശതം സാധനങ്ങൾ ഉൾപ്പെടുന്നതാകുന്നു. അതിന്നുപുറമേ, മരങ്ങൾ, മരസ്സാമാനങ്ങൾ, തീവണ്ടിപ്പാതയ്ക്കു വേണ്ട സാമഗ്രികൾ, കപ്പലുകൾക്കുവേണ്ട സാധനങ്ങൾ എന്തിനേറെ, കൊച്ചീത്തുറമുഖത്തുനിന്നു കല്ലും മണ്ണുംകൂടി കടത്തിക്കൊണ്ടുപോയിട്ടുണ്ടു്!! യുദ്ധപ്പട്ടാളത്തിലും, കൂലിപ്പട്ടാളത്തിലും, അതിലും ഇതിലും, അവിടെയും ഇവിടെയും ഇന്ത്യക്കാർ ലക്ഷക്കണക്കിന്നു പണിയെടുത്തിട്ടുണ്ടു്. ഈ സാധനങ്ങളുടെ വിലയും, ഈ വേലക്കാരുടെ ശമ്പളവും ഇന്ത്യയ്ക്കു കിട്ടേണ്ടതല്ലേ? അതിൽ ഒരു പൈ പോലും കൊടുത്തിട്ടുണ്ടോ, ദ്രവ്യത്തിനു പകരം കറൻസി നോട്ടുകൾ പറപ്പിക്കുകയല്ലാതെ പിന്നെത്തരാമെന്നു പറഞ്ഞു കടലാസ്സുകഷണം കൊടുത്തു പിന്നെ ചോദിക്കുമ്പോൾ ഒന്നും തരാനില്ലെന്നും പറഞ്ഞു!! ഇതാണു യഥാർത്ഥസ്ഥിതി!! പണ്ടത്തെ ഉണ്ടികക്കാരുപോലും അനുവർത്തിച്ചിട്ടില്ലാത്ത ഒരന്യായം! സ്വാതന്ത്ര്യവും ശക്തിമത്തിയുമായിരുന്ന ബ്രിട്ടനും, അസ്വാതന്ത്ര്യവും അബലയുമായിരുന്ന ഇന്ത്യയും തമ്മിലുണ്ടായതാണു് ആദ്യത്തെ ഉടമ്പടി. അതെങ്ങിനെ ലഗ്നാലെങ്കിലും, ചന്ദ്രാലെങ്കിലും ബ്രിട്ടന്നു് അനുകൂലമല്ലാത്തതായിരിക്കും? ആ കരാറുപ്രകാരം നടക്കണമെന്നുമാത്രമേ ഇന്ത്യ ഇന്നും ആവശ്യപ്പെടുന്നുള്ളു.

യുദ്ധകാലത്തു മുഴുവനും ഇന്ത്യയിൽനിന്നു പുറത്തേക്കല്ലാതെ സാമാനങ്ങളുടെ പ്രവാഹം ഉണ്ടായിട്ടില്ല. വല്ല സാധനവും ഇന്ത്യയ്ക്കു പുറത്തുനിന്നു കിട്ടിയാൽകൊള്ളാമെന്നാവശ്യപ്പെട്ടാൽ അപ്പോഴെല്ലാം "കപ്പലില്ല, ഗതാഗതസൌകര്യമില്ല" എന്നു പറഞ്ഞുവന്നതല്ലാതെ, പറയത്തക്ക യാതൊന്നും ഈ രാജ്യത്തു് "ഇറക്കുമതി" ഉണ്ടായിട്ടില്ല. ഇന്ത്യയ്ക്കു കിട്ടുവാനുള്ള പ്രതിഫലത്തിലേക്കു് എന്തെങ്കിലും ഒന്നു, സാധനമായോ, സ്വർണ്ണമോ വെള്ളിയോ ആയോ കിട്ടീട്ടില്ല. കിട്ടിയതു മുഴുവനും നോട്ടുകൾ, അന്യരാജ്യത്തു് അശ്ശില്ലിയുടെ വിലവരാത്ത വെറും കടലാസ്സുകഷണങ്ങൾ! എന്നിട്ടു്, എന്തായി ഇന്ത്യയുടെ നില. "സമുദ്രവെള്ളം കുടിക്കാൻമാത്രം ഒരു തുള്ളിയില്ല," എന്നു പറഞ്ഞതുപോലെയായി; നാണയപ്പെരുപ്പം അഥവാ നോട്ടുപെരുപ്പം, വിലവർദ്ധന, കൂലിവർദ്ധന, ദാരിദ്ര്യവർദ്ധന, വ്യാപാരവ്യവസായപദ്ധതികളിൽ നിസ്സഹായത, ദുർബ്ബലത, മുമ്പു സൂചിപ്പിച്ചതുപോലെ, പുറത്തേയ്ക്കുണ്ടായിക്കൊണ്ടിരുന്ന ആ പ്രവാഹം ഇന്ത്യ സമ്മതിച്ചോ അനുഗ്രഹിച്ചോ ഉണ്ടായതുമല്ല. ഇന്ത്യയുടെ കെട്ടിയിരിപ്പിൽനിന്നോ സുലഭതയിൽനിന്നോ ഉണ്ടായതുമല്ല. നിർബ്ബന്ധത്തിന്നു വിധേയയായ, നിസ്സഹായയായ ഇന്ത്യയിൽനിന്നു് അധികാരബലത്തിൽ അപഹരിക്കപ്പെട്ടവയാണു് ആ സാധ

നങ്ങളും സേവനങ്ങളും. ന്യായമായവിലയോ മറെറാരു ദിക്കിൽ കിട്ടാവുന്ന വിലയോ, ഇവയിൽ ഏതിനെങ്കിലും ഇന്ത്യയ്ക്കു, നോട്ടെങ്കിൽ നോട്ടു്, സിദ്ധിച്ചിട്ടുണ്ടോ—അതുമില്ല. എല്ലാം കൺട്രോൾവില!! "The Parlamentary Sub-Committee of National Expenditure" എന്ന കമ്മിററിയുടെ റിപ്പോർട്ടിൽതന്നെ സമ്മതിച്ചിട്ടുണ്ടു്; "ചുരുക്കവിലയ്ക്കാണു് ഇന്ത്യാഗവമ്മെൻറു യുദ്ധാവശ്യങ്ങൾക്കു സാധനസാമഗ്രികളെ ഇന്ത്യയിൽനിന്നു വിലയ്ക്കു വാങ്ങിച്ചിട്ടുള്ളതു്," എന്നു്.

ഈ സംഖ്യക്കടത്തിന്റെ തീരുമാനത്തിന്റെ സംഗതിയിൽ ഇംഗ്ലണ്ടിലെ ഗവമ്മെൻറു് ഇന്നും, "അഴകൊഴിവന്മേലെ കാക്ക"യെപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും പറന്നുകളിക്കുന്നതല്ലാതെ ഉറച്ച നിലയും അഭിപ്രായവും അംഗീകരിച്ചിട്ടില്ല. അതു വ്യസനകരവും അത്ഭുതകരവുമായിരിക്കുന്നു. അവിടുന്നു ചില വിദഗ്ദ്ധന്മാർ ഇവിടെ വന്നു ഒരു കൂട്ടമെല്ലാം കാട്ടിക്കൂട്ടി മടങ്ങിപ്പോയി. ഇന്ത്യാഗവമ്മെൻറിന്റെ നിശ്ചിതമായ അഭിപ്രായം പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. പക്ഷെ ഇംഗ്ലണ്ടിലെ അധികാരികൾ ഒന്നും അറിയാത്തഭാവത്തിൽ ഇപ്പോഴും 'അതെന്നെമ്മിഞ്ഞ' പറഞ്ഞുകൊണ്ടിരിക്കുകയാണു്. ഇപ്പോൾ കേൾക്കുന്നു, അക്കാര്യം തീർച്ചപ്പെടുത്തുന്നതിന്നു് ഇന്ത്യാഗവമ്മെൻറു് രണ്ടു പ്രതിനിധികളെ ഇംഗ്ലണ്ടിലയക്കുന്നുവെന്നു്. ഡോക്ടർ മത്തായിയും ശ്രീ: രാജഗോപാലാചാരിയും അതിന്നായി ലണ്ടനിലേക്കു പോകുന്നുവെന്നു് ആദ്യംകേട്ടു. ഇപ്പോൾ വേറെ രണ്ടാൾ പോയിക്കഴിഞ്ഞു. ഇന്ത്യയ്ക്കു കിട്ടാനുള്ള കടം വെട്ടിക്കുറയ്ക്കുവാൻ സമ്മതം മൂളിക്കുന്നതിന്നു രണ്ടുപേരെ ഇവിടെ നിന്നു് അങ്ങോട്ടു കെട്ടിവലിക്കുകയോ? അവരോടു് "പ്രസംഗം പറയാൻ" ആയിരിക്കുമോ ബ്രിട്ടന്റെ മനോഭാവം. "ഞങ്ങൾ അതു ചെയ്തില്ലേ, ഇതു ചെയ്തില്ലേ, പോസ്റ്റാഫീസ്സുണ്ടാക്കിയില്ലേ, തീവണ്ടിപ്പാതയുണ്ടാക്കിയില്ലേ, ഈ കടം വിട്ടുതരണം" എന്നിങ്ങനെയുള്ള പ്രസംഗങ്ങൾ കേൾപ്പിക്കാനോ ഇവരെ വിളിച്ചുവരുത്തുന്നതു്! കല്ക്കട്ടയിലെ "സ്റ്റേറ്റുമാൻ" എന്ന ഇംഗ്ലീഷുപത്രംകൂടി പറയുന്നു. "യുദ്ധംകൊണ്ടു ഇംഗ്ലണ്ടു സാമാന്യത്തിലധികം ദാരിദ്ര്യത്തിൽ നിപതിച്ചിട്ടുണ്ടെങ്കിലും ഇന്ത്യയിലെ ബഹുകോടി ജനങ്ങളുടെ സ്ഥിതിയോടു താരതമ്യപ്പെടുത്തുമ്പോൾ കുബേരകുചേല വ്യത്യാസം ഇന്നും ഉണ്ടു്", എന്നു്. ബ്രിട്ടന്റെ ഭാവമെന്താണെന്നു സ്പഷ്ടമായി അറിഞ്ഞിരിക്കേണ്ടതു് അടിയന്തിരാവശ്യമാണു്. എങ്ങും തൊടുപിടിക്കാതെ, തരംപോലെ ഓരോ ന്യായവാദങ്ങളും, അവശതാനിവേദനങ്ങളും കൃതജ്ഞതാപാഠങ്ങളും ഭവിരക്ഷകളും മാറിമാറി പ്രസംഗിച്ചുകൊണ്ടു് കഴിക്കുന്നതല്ലാതെ, നിശ്ചിതമായ അഭിപ്രായം ഇതുവരെ അധികൃതമായി പുറത്തു വിട്ടിട്ടില്ല. ഇപ്പോൾ ഡാൾട്ടൻ സായ്പ് തട്ടിവിട്ടിട്ടുള്ള പ്രസ്താവമാണു ബ്രിട്ടന്റെ യഥാർത്ഥമായ അഭിപ്രായമെങ്കിൽ അതിന്നു് "ഹാൾട്ടു്" കല്പിക്കുവാൻ ഇനി ഒരു ദിവസമെങ്കിലും വൈകിച്ചുകൂടാ.

ആരംഭത്തിൽ, ഇന്ത്യയിലെ സാധനസാമഗ്രികളെയും ഇന്ത്യയുടെ സേവനത്തെയും ആവശ്യപ്പെടുകയും അംഗീകരിക്കുകയും ചെയ്ത ഘട്ടത്തിൽ, ഇംഗ്ലണ്ടിലെ രാജ്യധുരന്ധരന്മാരും, രാജ്യതന്ത്രജ്ഞന്മാരും, മററും ലോഭംകൂടാതെയും അസന്ദിഗ്ദ്ധമായും പ്രസ്താവിച്ചിട്ടുള്ള വാഗ്ദാനങ്ങളെ ഈ അവസരത്തിൽ ഓർക്കുന്നതു് രസപ്രദമാണു്. "കെയിൻപ്രഭു" ബ്രിട്ടീഷ് ഗവമ്മെൻറിന്റെ പ്രതിനിധിയായി പ്രഖ്യാപിച്ചതു് ഇപ്രകാരമാണു്. "ഉദാരമായും ബഹുമാന്യമായും ഇന്ത്യ നൽകിയിട്ടുള്ള സകലതിന്നും ആ നിലയിൽ തന്നെ ഇന്ത്യയ്ക്കു പ്രതിഫലവും നല്കപ്പെടുന്നതാണു്." 1944-ൽ വേവൽപ്രഭു പറഞ്ഞതു്, "ഈ കടത്തിൽ അവസാനപൈസയും കൊടുത്തു തീർക്കപ്പെടും" എന്നാകുന്നു. ഇവിടെയാണു ബ്രിട്ടീഷ് അധികാരികളുടെ മനോഭാവത്തിൽ ഒരു മാററം വന്നുകാണുന്നതു്. എതിർവാദത്തിനുള്ള വാസന അടുത്തകാലത്തു മാത്രമുണ്ടായിട്ടുള്ള ഒരു വ്യതിയാനമാണു്. ഇന്ത്യയെ വച്ചൊഴിയുകതന്നെ വേണ്ടിവരുമെന്നുള്ള ഭയത്തിൽനിന്നാണു് ഈ നൂതനാഭിപ്രായം ഉയർന്നുകൊണ്ടിരിക്കുന്നതെന്നു വേണം വിചാരിക്കുവാൻ. ഡാൾട്ടൻ തട്ടിവിട്ട അഭിപ്രായത്തിന്നു് ഒരു വിശദീകരണം ചിലർ ആവശ്യപ്പെട്ടു. എന്നാൽ അതു നിഷേധിക്കപ്പെടുകയാണുണ്ടായതു്. അദ്ദേഹ

ത്തിന്റെയും മിസ്റ്റർ ആറ്റ്ലിയുടെയും പ്രസ്താവങ്ങൾ ബ്രിട്ടന്റെ യുദ്ധക്കടങ്ങളെ പൊതുവിൽ സംബന്ധിക്കുന്നവയാണെന്നും ഇന്ത്യയുടെ കടത്തിനെ പ്രത്യേകിച്ചു പരാമർശിക്കുന്നവയല്ലെന്നും ഒരു തല്ക്കാല ഒഴികഴിവിൽ ഒളിച്ചുമാറാൻ അധികാരികളിൽ ചിലർ ശ്രമിച്ചുകാണുന്നതും സ്തുത്യർഹമല്ല. എന്നാൽ ഇപ്പോഴത്തെ നില ഒരുപടി കവിഞ്ഞിരിക്കുന്നു. ഇന്ത്യ ഒരു ഒത്തുതീർപ്പിനു ഒരുങ്ങിയാലും ഇല്ലെങ്കിലും ഇംഗ്ലണ്ടിനു ഒന്നുമില്ല എന്ന മട്ടിലാണു ഇപ്പോഴത്തെ പോക്കു. പട്ടിണിയും പാട്ടും കൂടാതെ കഴിക്കണമെങ്കിൽ ഇംഗ്ലണ്ടിന്റെ ചൊല്പടിക്കു ഈ കടത്തിന്റെ കാര്യത്തിൽ ഇൻഡ്യയ്ക്കു വഴിപ്പെടാതെ ഗത്യന്തരമില്ലെന്നുള്ളതാണു ഇംഗ്ലണ്ടിന്റെ ഇപ്പോഴത്തെ നില. ചാട്ടവാറെടുത്തുകൊണ്ടുള്ള ഈ പുറപ്പാടിന്റെ അടിസ്ഥാനം എന്തായിരുന്നാലും അതു ചിന്തകന്മാരെയും മര്യാദക്കാരെയും പരിഭ്രാന്തരാക്കുവാൻ പര്യാപ്തമായതല്ല. ഈ വാദത്തിന്റെ ബലാബലത്തെ മിസ്റ്റർ അമെറിതന്നെ ഇയ്യിടെ 'ടൈംസി'ലെ ഒരു ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ടു. വഴിപ്പെടാത്തപക്ഷം ഇന്ത്യയ്ക്കു വലിയ നഷ്ടമാണുണ്ടാകുക എന്നു സ്ഥാപിക്കുവാനാണ് ആ "മഹാൻ" ശ്രമിച്ചിട്ടുള്ളതു. എന്നാൽ ഒരുകാര്യം തീർച്ചയാണു. ഇന്ത്യയെ നഷ്ടപ്പെടുത്തുവാനല്ലാതെ നശിപ്പിക്കുവാൻ ഇനി അമെറിപ്രഭൃതികൾക്കും സാദ്ധ്യമല്ല. നേരെമറിച്ചു പ്രഖ്യാപിതങ്ങളായ വാഗ്ദാനങ്ങളേയും, സംഗതികളുടെ ന്യായാന്യായങ്ങളേയും വിഗണിച്ചുകൊണ്ടുള്ള "കടക്കാരെ തോല്പിക്കൽ" എന്ന നിന്ദ്യകർമ്മം വിളംബംവിനാ ഇംഗ്ലണ്ടിന്റെതന്നെ "ക്രഡിററി"നേയും, സാമ്പത്തികനിലയേയും, വ്യാപാരവൈപുല്യത്തെയും, സർവ്വോപരി സദാചാരബോധത്തേയും സാരമാംവണ്ണം സ്പർശിക്കാതിരിക്കയില്ല.

സാധാരണ മട്ടിലുള്ള വിട്ടുവീഴ്ചകൾക്കു ഇന്ത്യയും സന്നദ്ധയായിരിക്കണം. നഷ്ടംകൂടാത്ത വിധത്തിൽ കാലാവധികൾ നിശ്ചയിച്ചു കടം തീർപ്പിക്കുക; ദ്രവ്യമായിട്ടു തരാനില്ലെങ്കിൽ ആവശ്യമുള്ള സാധനങ്ങൾ, മററു രാജ്യങ്ങളിൽ ആ സാധനങ്ങൾക്കുള്ള വിലവച്ചു, എടുത്തു കടത്തിലേക്കു മുതൽക്കൂട്ടുക; ഇന്ത്യയിലുള്ള ഇംഗ്ലണ്ടിന്റെ സ്ഥാവരമോ ജംഗമമോ ആയ സ്വത്തുക്കൾ വിട്ടുകൊടുക്കുമെങ്കിൽ മദ്ധ്യസ്ഥന്മാരെക്കൊണ്ടു വിലനിർണ്ണയം ചെയ്യിപ്പിച്ചു വിലയൊടുക്കുക; മററു രാജ്യക്കാർക്കു ഇന്ത്യ സാമാനവിലയായും മററും കൊടുക്കാനുള്ള സംഖ്യകൾക്കു ബ്രിട്ടനെ കൂട്ടി ഏല്പിക്കുക; എടപ്പലിശയിൽ അല്പസ്വല്പങ്ങളായ കുറവുകൾ വരുത്തുക; പെൻഷ്യനായും, ഡിവിഡണ്ടായും മററും ഇന്ത്യ ഇംഗ്ലണ്ടിലേക്കു കൊല്ലംതോറും അയയ്ക്കേണ്ടതായ സംഖ്യകൾ ഈ കടത്തിലേക്കു തട്ടിക്കഴിക്കുക എന്നിവയാണു ന്യായത്തിനും മര്യാദയ്ക്കും സത്യത്തിനും സദാചാരത്തിനും അനുസരിച്ചുള്ള ഒത്തുതീർപ്പുമാർഗ്ഗങ്ങൾ. ലക്ഷ്യം ചീന്തിക്കളയുന്നതോ, പ്രതിഫലമില്ലെന്നു വാദിക്കുന്നതോ, തരാൻ ഭാവമില്ലെന്നു ശഠിക്കുന്നതോ, അവശതയെ ആശ്രയിക്കുന്നതോ, ഒന്നും അനുവദനീയമല്ല. ഇന്ത്യാഗവണ്മെന്റു ഇക്കാര്യത്തിൽ ഇംഗ്ലണ്ടിന്റെ മായയിൽ കുടുങ്ങി "എട്ടുകാലി വലയിൽവീഴിച്ച ഈച്ച"യെപ്പോലെയാവില്ലെന്നു വിശ്വസിക്കുന്നു. ഇപ്പോൾ ഇന്ത്യയിൽ ഭാഗം കഴിഞ്ഞതുകൊണ്ടു പാകിസ്ഥാൻ തായ്‌വഴിക്കാർ എന്തു വിചാരിക്കുന്നു എന്നു കണ്ടുതന്നെ അറിയണം.

---

# അജപാലിക.

(നാലാങ്കൽ)

1

മതിമധുരമാമൊരുഗാനവുമായ്-
ക്കളകമൊടുനിത്യമക്കന്യകയാൾ,
ഇതുവഴികടന്നുപോമാടിനേയും
ചിതമൊടുനയിച്ചുകൊണ്ടന്തിനേരം.
വെളുവെളെവിളങ്ങിടുംചിന്തകൾപോൽ
അവളുടെയൊരാടുകൾപാവനങ്ങൾ
കുഴികളിലവററകൾവീണിടായ്വാ-
നവളതുലശ്രദ്ധകൈക്കൊൾവുനിത്യം.
ഹരിതതൃണരാജിയാൽക്കോമളമാം
ചെറുഗിരികളിലജരാശിയെന്നും,
കറുകകൾചവച്ചുചവച്ചുമോദം
കലരുവതുകണ്ടവൾതൃപ്തയാകും.

2

ഇരുളുലകമാകെവിഴുങ്ങുവാനായ്
വരുമളവൊരൽപ്പവുംഭീതിയെന്യേ,
അഖിലഭുവനൈകപിതാവിനെ,ത്ത-
ന്നകതളിരിലോർത്തവളാത്തഭക്ത്യാ,
നടതുടരുമാലയംതന്നിലേക്കായ്,
നഗരസുഖമെന്തെന്നറിഞ്ഞിടാത്തോൾ.

3

ലളിതതരജീവിതംപുൽകിടുന്നു
മിളിതകുതുകംകുടിൽതാവകീനം
ഗഗനമധുവൂറുന്നചിന്തകൾനിൻ
ഹൃദയലതയിൽസദാമൊട്ടിടുന്നു.
എളിമയുടെപൂവൊളിപ്പട്ടിലല്ലോ
ഭവതിതലചായ്പതിരവുതന്നിൽ.
ഉലകമതിലെങ്ങുംനടനമാടും,
കപടതകൾനിന്നടുത്തെത്തിടാതെ,
ഒരുവിജനപുഷ്പമായ്കാന്തിയാർന്നീ-
മരതകവിരിപ്പിൽനീ മിന്നിയാവൂ!!
അഴിമതികൾതിങ്ങുമീലോകവുമായ്
അപരിചിതയായനീ ധന്യയത്രേ.
ധനികളുടെയുഗ്രപ്രതാപമാകും
കൊടികളിളകുന്നതുകണ്ടിടാതെ,
തണുവിയലുമിഗ്ഗിരിതൻതടത്തിൽ
കവിതകൾപൊഴിച്ചുനീവെൽകവെൽക.

# —പുതിയ പുസ്തകങ്ങൾ—

**കോമളനന്ദിനി.** (By കെ. എം. എൻ. ചെട്ടിയാർ) മലയാളഭാഷയിലെ ഏററവും ഉൽകൃഷ്ടമായ ഡിററക്ടീവു നോവൽ. വില രൂ. ൨

**അത്ഭുതമോഹിനി.** (By ഡാക്ടർ പി. എസ്സ്. നായർ.) അത്ഭുതകരമായ ഡിററക്ടീവു നോവൽ വില രൂ. ൨

**രാജ്യം.** (By എൻ. ജി. കെ. തമ്പാൻ.) അതിശയകരമായ ഒരു ഡിററക്ടീവു നോവൽ വില രൂ. ൧ ണ ൮

**രക്തബാഷ്പം.** (By ചാലയിൽ രാമകൃഷ്ണപ്പണിക്കർ ബി. ഏ) നവരസസുന്ദരമായ പുതിയ സാമുദായിക നോവൽ. വില രൂ. ൧

**മനോഹരി.** (By ചാലയിൽ രാമകൃഷ്ണപ്പണിക്കർ ബി. ഏ.) കരയാനും ചിരിക്കാനും, ചിന്തിക്കാനും പഠിക്കാനും വകയുള്ള നവീന സാമുദായിക നോവൽ. വില രൂ. ൧ ണ. ൪

**പ്രേതകുമാരി.** (By പയ്യംപള്ളിൽ ഗോപാലപിള്ള.) സഹൃദയഹൃദയാഹ്ലാദകമായ പുതിയ സാമുദായികനോവൽ. വില രൂ. ൧ ണ. ൮

**ശാരദാ.** (By പയ്യംപള്ളിൽ ഒയ്യാരത്തു ചന്തുമേനോന്റെ ശാരദയുടെ മൂന്നാമത്തെ പുതിയ രണ്ടാംഭാഗം. വില രൂ. ൧ ണ. ൮

**ലളിത.** (By പാറയിൽ ഷംസുദ്ദീൻ.) ശോകസങ്കുലമായ ഒരു പ്രണയനോവൽ വില രൂ. ൧ ണ. ൮

**കുലാംഗനാ.** (By കെ. എം. എൻ. ചെട്ടിയാർ) നവരസങ്ങളും നിറഞ്ഞു ലക്ഷണയുക്തമായ ഒരു സാമുദായികനാടകം. വില രൂ. ൧ ണ. ൪

**പ്രേമയാചകി.** (By കെ. എം. എൻ. ചെട്ടിയാർ) ഒരുത്തമ സാഹിത്യനാടകം. വില രൂ. ൧

**മഹിള.** (By കെ. എം. എൻ.) നാടകം വില രൂ. ൧

**രാഗസുഷമ.** (By പി. വി. കെ.) നാടകം. വില ണ. ൧൨

**മദനസാമ്രാജ്യം.** (കെ. എം. എൻ.) വില രൂ. ൨

**മലയാളനിഘണ്ടു** വലുതു്. വില രൂ. ൫

ഉടൻ ആവശ്യപ്പെടുക:—

വിദ്യാരംഭം പ്രസ്സ് & ബുക്കഡിപ്പോ,
മുല്ലയ്ക്കൽ, ആലപ്പുഴ.

# വിജയലക്ഷ്മി പണ്ഡിററ്.

---

(പി. കെ. വാസുദേവൻനായർ, ബി. ഏ.)

വിശ്വമെങ്ങും വിഖ്യാതിനേടി വിജയിച്ചിരുന്നു അനേകം വീരസന്താനങ്ങളുടെ മാതൃപദം അലങ്കരിക്കുന്നതിനുള്ള മഹിതഭാഗ്യം സിദ്ധിച്ചിട്ടുള്ള വീരപ്രസൂവത്രെ ഭാരതാംബ! അടിമത്വശൃംഖലയുടെ ബലത്ത കണ്ണികൾ ഒന്നൊന്നായി അടിച്ചുടച്ച് സ്വാതന്ത്ര്യസമ്പാദനത്തിനായി അടരാടിക്കൊണ്ടിരിക്കുന്ന വീരാത്മാക്കളുടെ അപ്രമേയ പ്രവർത്തനപ്രാഭവം ദർശിച്ച് ആ വീരമാതാവ് ആനന്ദസന്തോഷാബ്ധിയിൽ മജ്ജനോന്മജ്ജനം ചെയ്തുകൊണ്ടിരിക്കുന്നു. പൌരുഷമൂർത്തികളോടൊപ്പം ഭാരതത്തിലെ വീരവനിതകളും സ്വാതന്ത്ര്യസമരാങ്കണത്തിൽ അണിനിരന്നിട്ടുണ്ട്. മോട്ടിലാലിൻെറ ഓമനപ്പുത്രിയും, ജവഹർലാലിൻെറ പ്രിയസോദരിയുമായ മിസ്സിസ്സ് വിജയലക്ഷ്മിപണ്ഡിററ് ആധുനിക വനിതാലോകത്തിൻെറ അനർഘഭൂഷണവും അമൂല്യനേട്ടവുമാണ്. ഭാരതത്തിൻെറ ഭാഗധേയം നിയന്ത്രിക്കാൻ കെല്പും കഴിവുമുള്ള അപൂർവ്വം ചില വനിതകളിൽ ഒരാളാണ് വിജയലക്ഷ്മി. ഇന്ത്യയുടെ ഭൌതികവും രാഷ്ട്രീയവുമായ അഭ്യുന്നതിക്കുവേണ്ടി നിസ്വാർത്ഥവും സമർത്ഥവുമായ സേവനമനുഷ്ഠിക്കുന്നതുതന്നെയാണ് ആ മഹതിയുടെ വിജയത്തിൻെറ നിദാനവും. യു. എൻ. ഒ. യിൽ ദക്ഷിണാഫ്റിക്കൻ ഗവമെൻറിന് എതിരായി ഇന്ത്യാഗവമെൻറിൻെറ പ്രതിനിധിയായി നിയോഗിക്കപ്പെട്ട വിജയലക്ഷ്മി ഇന്ത്യക്കുവേണ്ടി പ്രഗത്ഭവും പ്രശസ്തവുമായവിധം വാദിച്ച് വിജയം നേടുകയുണ്ടായി. റഷ്യയിലെ ഒന്നാമത്തെ ഇന്ത്യൻ സ്ഥാനപതിയായി ഈ മഹതിയെത്തന്നെ തിരഞ്ഞെടുക്കപ്പെട്ടതും ഏററവും ഉചിതവും അനുമോദനാർഹവുമായ കൃത്യമാണ്. ഗൌരവാവഹവും ചുമതലയേറിയതുമായ പ്രസ്തുതകൃത്യവും അവർ വിജയപൂർവ്വം നിർവ്വഹിക്കുമെന്ന് ന്യായമായി പ്രതീക്ഷിക്കാം.

ആരെയും ആകർഷിക്കുന്ന ആകാരസുഷമയാൽ ആ മഹതി അനുഗൃഹീതയാണ്. ചെറുപ്പത്തിൽത്തന്നെ ആംഗലഭാഷയിൽ അനിതരസാധാരണമായ പ്രാവീണ്യം നേടുന്നതിന് വിജയലക്ഷ്മിക്ക് കഴിഞ്ഞു. വിജയലക്ഷ്മിയുടെ ഇംഗ്ലീഷുഭാഷയിലുള്ള ഉച്ചാരണശുദ്ധിയും സ്ഫുടതയും ആംഗ്ലേയരെപ്പോലും ലജ്ജിപ്പിക്കുന്നതിനു പര്യാപ്തമാണ്. വ്യക്തിമാഹാത്മ്യത്തിൽ അവർ ഏതൊരു വനിതയുടേയും പിന്നിലല്ല. നാല്പതുകഴിഞ്ഞിട്ടും ഇന്നും അവരുടെ താരുണ്യത്തിന് വാട്ടമോ കോട്ടമോ സംഭവിച്ചിട്ടില്ല. വിജയലക്ഷ്മി ഭാരതീയസ്ത്രീത്വത്തിൻെറ മൂർത്തീകരണമാണ്.

കുബേരപദവിക്കും കുലീനതയ്ക്കും പ്രശസ്തിപെററ അലഹബാദിലെ ആനന്ദഭവനത്തിൽ മോട്ടിലാലിൻെറ വത്സലപുത്രിയായിട്ടാണ് വിജയലക്ഷ്മി ഭൂജാതയായത്. മോട്ടിലാൽനെഹ്റു അന്ന് ഇന്ത്യയിലെ ഏററവും മികച്ച ഒരു അഭിഭാഷകനും ബ്രിട്ടൻെറ ഒരു ആത്മസുഹൃത്തുമായിരുന്നു. ആംഗ്ലേയരീതിയിൽ തൻെറ സന്താനങ്ങളെ വളർത്തുന്നതിനാണ് ആ ആംഗ്ലേയാരാധകൻ അന്ന് ആഗ്രഹിച്ചതും. ആനന്ദഭവനത്തിലെ സുഖാഡംബരജീവിതം രാജകീയമായ വിധത്തിലായിരുന്നു. നൂതനപരിഷ്കാരങ്ങളുടെ ആവാസരംഗമായ പാരീസിലായിരുന്നു നെഹ്റുകുടുംബത്തിലെ വസ്ത്രങ്ങൾ തയ്പിച്ചിരുന്നതും അലക്കിപ്പിച്ചിരുന്നതും. എന്നാൽ മോട്ടിലാലിൻെറ ധർമ്മപത്നിക്കുമാത്രം ആംഗ്ലേയരെ അനുകരിക്കുന്നതിൽ വലിയ ഭ്രമമില്ലായിരുന്നു. വിജയലക്ഷ്മിയുടെ ധാത്രിയായി ഒരു ആംഗ്ലേയവനിതയെ സ്വീകരിക്കുന്നതിനുപോലും അവർക്ക് തൃപ്തിയില്ലായിരുന്നുവെങ്കിലും മോട്ടിലാലിൻെറ നിർബന്ധത്താൽ അതിനു വഴങ്ങേണ്ടിവന്നു. ഭാരതീയരീതിയിലും ആംഗ്ലേയസമ്പ്രദായത്തിലും ഭക്ഷണം പാകംചെയ്യുന്നതിന് പ്രത്യേകമായ പാചകശാലകളും ആനന്ദഭവനത്തിൽ സജ്ജീകരിച്ചിരുന്നു. വിജയലക്ഷ്മിയുടെ മാതാവു തന്നെയായിരുന്നു ഇന്ത്യൻരീതിയിലുള്ള മഹാനസത്തിൻെറ നേതൃത്വം വഹിച്ചിരുന്നതും. യ

ഥാസ്ഥിതികത്വത്തിൽ വേരുറച്ചു വളർന്നിരുന്ന ആ മഹാനി മോട്ടിലാലിനെ ഈശ്വരതുല്യം ആരാധിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു.

നാലാമത്തെവയസ്സിൽപോലും വിജയലക്ഷ്മിക്ക് ഇംഗ്ലീഷുഭാഷയിൽ തടവില്ലാതെ സംസാരിക്കുന്നതിന് കഴിഞ്ഞിരുന്നു. ഇംഗ്ലീഷുഭാഷയിൽ സാമാന്യം പരിചയം നേടിയതിനെ തുടർന്ന് മാതൃഭാഷയിൽ ഒൻപതാമത്തെവയസ്സിൽ അഭ്യസനം ആരംഭിച്ചു. പന്ത്രണ്ടുവയസ്സ് കഴിഞ്ഞതോടുകൂടി വിജയലക്ഷ്മി ഒരു യാഥാസ്ഥിതിക യുവതിയെപ്പോലെ ജീവിക്കുന്നതിന് നിർബന്ധിതയായിത്തീർന്നു. ഏകദേശം 28 വയസ്സുവരെ അവർ പൊതുരംഗങ്ങളിൽ പരസ്യമായി പ്രത്യക്ഷപ്പെട്ടിരുന്നില്ല. ഇന്ത്യയിലെ നാല്പതുകോടി ജനങ്ങളുടെ അനിഷേധ്യനേതാവും ആരാധ്യപുരുഷനുമായ മഹാത്മാഗാന്ധി സത്യാഗ്രഹസമരം ആരംഭിച്ചതിനെ തുടർന്ന് നെഹ്റുകുടുംബത്തിലും വിപ്ലവപരമായ ചില പരിവർത്തനങ്ങൾ സംഭവിച്ചു. പിക്കറിങ്ങും വിദേശവസ്ത്രബഹിഷ്കരണവും സംബന്ധിച്ച് വിജയലക്ഷ്മി അടുക്കളയിൽ നിന്ന് അരങ്ങത്തേക്ക് പ്രവേശിച്ചു.

പ്രൗഢിയിലും പ്രതാപത്തിലും മുഴുകിക്കഴിഞ്ഞിരുന്ന നെഹ്റുകുടുംബം മഹാത്മജിയുടെ ആദർശങ്ങളേയും ലളിതജീവിതമാതൃകയേയും പൂർണ്ണമായി സ്വീകരിക്കുകയും ദേശീയസമരത്തിൽ സജീവമായി പങ്കെടുക്കുകയും ചെയ്തു. വിജയലക്ഷ്മിയുടെ വൃദ്ധയായ മാതാവുപോലും ലാത്തിച്ചാർജ്ജിന് വിധേയയായതും തുറുങ്കിലടയ്ക്കപ്പെട്ടതും ഇന്നും ഹൃദയവേദനയോടുകൂടിയല്ലാതെ യാതൊരു ഭാരതീയനും സ്മരിക്കുന്നതിന്, കഴിയുകയില്ല. മർദ്ദനനടപടികളോ കാരാഗൃഹബന്ധനങ്ങളോ നെഹ്റുകുടുംബത്തെ സ്വാതന്ത്ര്യസമരരംഗത്തുനിന്ന് പിന്തിരിപ്പിക്കാൻ പര്യാപ്തമായില്ല. മോട്ടിലാലിനേയും ജവഹർലാലിനേയും തുടർച്ചയായി അറസ്റ്റുചെയ്യുകയുണ്ടായി. പിതാവിന്റെ മരണശേഷം ജവഹർലാൽ തന്റെ ജീവിതം മുഴുവനും സ്വാതന്ത്ര്യസമരത്തിന്റെ ബലിവേദിയിൽ അർപ്പിച്ചു. ഇരുപത്തിയഞ്ചു കൊല്ലങ്ങളായി രാഷ്ട്രീയസമരം ചെയ്തുകൊണ്ടിരിക്കുന്ന ജവഹർലാലിന്റെ ജീവിതത്തിൽ 17 കൊല്ലവും 9 മാസവും അധിശശക്തി അദ്ദേഹത്തെ ഇരുമ്പഴിക്കുള്ളിൽ തന്നെ അടച്ചുപൂട്ടിയിരുന്നു. എന്നാൽ അനീതി എത്രനാൾ നീണ്ടുനില്ക്കും? ഇന്നിതാ "ജയിൽപുള്ളി"കളുടെ ഹസ്തങ്ങളിലേക്കുതന്നെ അധികാരം കൈമാറ്റം ചെയ്തിരിക്കുന്നു. ജവഹർലാൽ ഇന്ത്യൻഡൊമിനിയന്റെ പ്രൈംമിനിസ്റ്ററായി അവരോധിക്കപ്പെട്ടു. സ്വാതന്ത്ര്യഭാരതത്തിൽ അദ്ദേഹമായിരിക്കും മററാരെക്കാളും കൂടുതലായി ആരാധിക്കപ്പെടുന്നതും.

സുന്ദരിയും സുഭഗയുമായ വിജയലക്ഷ്മി ഇന്ന് ഒരു വിധവയാണ്. ചെറുപ്പത്തിൽതന്നെ ഒരു മുസ്ലീംയുവാവുമായി വിജയലക്ഷ്മി പ്രണയബന്ധത്തിൽ ഏർപ്പെടുകയും അത് പരാജയത്തിൽ പര്യവസാനിക്കുകയും ചെയ്തു. അതിനെ തുടർന്ന് ആ യുവാവ് ഇന്ത്യതന്നെ വെടിയുകയും അമേരിക്കയിൽ പോയി ഒരു പത്രാധിപരായി ജീവിതം തുടരുകയും ചെയ്യുന്നു. രഞ്ജിററ് എസ്സ്. പണ്ഡിററായിരുന്നു വിജയലക്ഷ്മിയെ വിവാഹം ചെയ്തിരുന്നത്. അദ്ദേഹം ഒരു സംസ്കൃതസമ്പന്നനും മൃഗയാവിനോദത്തിലും ആരാമങ്ങളുടെ നിർമ്മാണത്തിലും അതീവതല്പരനുമായിരുന്നു. നെഹ്റുകുടുംബവുമായുണ്ടായ ബന്ധം രഞ്ജിററ് എസ്. പണ്ഡിററിനേയും രാഷ്ട്രീയരംഗത്തേക്ക് ആകർഷിക്കുകയുണ്ടായി. അദ്ദേഹം ഒരു രാഷ്ട്രീയത്തടവുകാരനായി കഴിഞ്ഞുകൂടുന്നതിനും സന്ദർഭമുണ്ടായി. സുന്ദരമായിരുന്ന അവരുടെ ദാമ്പത്യവല്ലരിയിൽ മൂന്നു പെൺകുസുമങ്ങൾ വിടർന്നു. പക്ഷേ ക്രൂരമായ വിധിയുടെ നിഷ്ഠുരഹസ്തങ്ങൾ അധികം താമസിയാതെ അദ്ദേഹത്തെ അപഹരിക്കുകയും വിജയലക്ഷ്മി ഒരു വിധവയായിത്തീരുകയും ചെയ്തു.

വിജയലക്ഷ്മി സാഹചര്യങ്ങൾകൊണ്ടു മാത്രം മഹത്വത്തിലേക്ക് അവരോധിക്കപ്പെട്ടതല്ല. സ്വതേതന്നെ അവർ ധിഷണാശാലിയും കുശാഗ്രബുദ്ധിയുമാണ്. രാഷ്ട്രീയ ചർച്ചകളിലും ധനമീമാംസാവിഷയങ്ങളിലും അവർക്ക് വലിയ താല്പര്യമാണ്. ഐക്യസംസ്ഥാനത്തെ

മന്ത്രിപദം അലങ്കരിക്കുന്നതും വിജയലക്ഷ്മിയത്രെ! തൻെറ ഔദ്യോഗിക ജീവിതത്തെക്കുറിച്ച് രസകരമായ ഒരു ഗ്രന്ഥവും വിജയലക്ഷ്മി നിർമ്മിച്ചിട്ടുണ്ട്. വിജയലക്ഷ്മി റഷ്യയിലേക്ക് പോകുന്നതോടുകൂടി ഒഴിയുന്ന യു. പി. യിലെ മന്ത്രിപദം ജവഹർലാലിൻെറ പുത്രിയായ ഇന്ദിരയ്ക്കു ലഭിക്കുന്നതിനും ഇടയുണ്ട്.

ഭാരതത്തിൻെറ മാത്രമല്ല ലോകത്തിൻെറ മുഴുവൻ ശ്രദ്ധയും ആകർഷിച്ചിട്ടുള്ള ഒരു വനിതയാണ് ശ്രീമതി വിജയലക്ഷ്മി. അവർ ഭാരതീയ രാഷ്ട്രീയാന്തരീക്ഷത്തിലെ ഒരു ശക്തിയാണ്. ഭാരതത്തിൻെറ സ്വാതന്ത്ര്യ പുരോഗമനമാണ് അവരുടെ ജീവിതത്തിൻെറ ഉദ്ദേശവും ലക്ഷ്യവും. അവരുടെ സജീവമായ സൌകുമാര്യവും ആകർഷകമായ പ്രൌഢിയും ആരെയും ആകർഷിക്കുകതന്നെ ചെയ്യും. എതിരാളിയെപ്പോലും നമിപ്പിക്കുന്ന വ്യക്തിപ്രാഭവം അവർക്ക് ജന്മസിദ്ധമായി ലഭിച്ചിട്ടുണ്ട്. ഉപചാരത്തിലും പെരുമാററത്തിലും വിജയലക്ഷ്മി ആക്കും ആരാധനീയയാണ്. പരിചാരകരോടുപോലും അവർക്കുള്ള അനുകമ്പ സുപ്രസിദ്ധമാണ്. ജാതീയമായ ചിന്തകളോ മതവിദ്വേഷമോ അവരെ അല്പംപോലും തീണ്ടിയിട്ടില്ല. ഭാരതത്തിൻെറ അപ്രതിരിക്കം സ്വാതന്ത്ര്യമോക്ഷത്തിനുവേണ്ടി ആ മഹതി തൻെറ മഹത്തായ ജീവിതം സമർപ്പിച്ചിരിക്കുകയാണ്. വിജയലക്ഷ്മിയുടെ പ്രവർത്തനങ്ങൾ വിജയലക്ഷ്മി വരിക്കട്ടെ!

---

ചെറുകഥ

# വിവാഹത്തിനുശേഷം.

---

(വള്ളംകുളം, പി. ജി. പിള്ള)

പ്രിയപ്പെട്ട ബാലാ;

വിവാഹജീവിതം വിചിത്രമായ പല പാഠങ്ങളും എന്നെ പഠിപ്പിക്കുന്നു. അമ്പരപ്പിക്കുന്ന അനുഭവങ്ങൾ! താങ്കളുടെ എഴുത്തിൽ സൂചിപ്പിച്ചിരിക്കുന്നതുപോലെ സന്തോഷപ്രദമല്ല ഈ വിവാഹജീവിതം ഭർത്താവ്.! ആ പദത്തിന് ഇത്രവലിയ വ്യാഖ്യാനമുണ്ടെന്ന്—അതിന്റെ അർത്ഥവ്യാപ്തി—ഇത്രയധികം വ്യാപകമാണെന്ന് എനിക്കു നേരത്തെ അറിയാമായിരുന്നെങ്കിൽ ഞാൻ വിവാഹിതനാകുവാൻ ഇഷ്ടപ്പെടുകയില്ലായിരുന്നു. സുന്ദരിയും, സമ്പന്നയുമാണു ഭാര്യ. പക്ഷെ സഹിക്കാൻ പാടില്ലാത്ത അസ്വാതന്ത്ര്യം. യഥാർത്ഥത്തിൽ വിവാഹത്തീയതിമുതലാണു് എന്റെ "ജീവിതം" ആരംഭിച്ചതു്. എതിർപ്പുകൾ നിറഞ്ഞ—നഗ്നമായ പല പരമാർത്ഥങ്ങളെ അഭിമുഖീകരിക്കുന്ന—പരുപരുപ്പുള്ളവഴി. എന്തിനു് ഞാനിതൊക്കെ വിസ്തരിക്കുന്നു. വിവാഹിതനാകാത്ത താങ്കൾ തന്നെ ഭാഗ്യവാൻ! ഈ അടുത്തകാലത്തു് എനിക്കു് രസാവഹമായ ഒരനുഭവമുണ്ടായി. വിലാസിനിയുടെ സ്വഭാവം ഏറക്കുറെ നിങ്ങൾക്കറിയാമല്ലോ. പരിഭവിച്ചു് ഒരു വാക്കുപറഞ്ഞാൽമതി അവളുടെ ഭാവംമാറാൻ. മുഖംവീർത്തിരിക്കും എന്തുചോദിച്ചാലും മറുപടിപറയുകയില്ല. എന്തൊരുഭാവങ്ങളോ? എനിക്കറിഞ്ഞുകൂടാ!

കഴിഞ്ഞ ശനിയാഴ്ച ഞാൻ പതിവുപോലെ ആഫീസ്സിലേക്കുപോയി. അന്നത്തെ അഞ്ചലിൽ ഇടുവാനുള്ള കത്തുകൾ എടുത്തുകൊണ്ടു പോരുവാൻ ഞാൻ മറന്നുപോയി. എന്റെ മേശപ്പുറത്തു് നാലഞ്ചുകത്തുകൾ കിടപ്പുണ്ടായിരുന്നു. ഞാൻ വൈകിട്ടു് ആഫീസ്സിൽനിന്നും തിരിച്ചുവന്നു് കത്തുകൾനോക്കി. അവയെല്ലാം ആരോ ശരിയായി പരിശോധിച്ചിരിക്കുന്നു. തൃശ്ശൂർക്കു് അയയ്ക്കാനുള്ള, കത്തു് കോതമംഗലത്തേക്കുള്ള കത്തിന്റെകൂടെയും, തിരുവല്ലായിലേക്കു് അയയ്ക്കാനിരുന്നകത്തു് തിരുവനന്തപുരത്തേക്കു അയയ്ക്കാൻ മേൽവിലാസം എഴുതിവച്ചിരുന്ന കവറിലും മാറിവച്ചിരിക്കുന്നു. "ഗോമതി തൃശ്ശൂർ" എന്നു് എഴുതിവച്ചിരുന്ന കവർ ഒട്ടേറെയധികം ചെളിപുരണ്ടു് മുഷിഞ്ഞിരുന്നു. ഞാൻ ഇവയെപ്പറ്റിയൊന്നും ഭാര്യയോടു് ചോദിക്കാൻ തുനിഞ്ഞില്ല. പക്ഷെ പതിവുപോലെ വിലാസിനി എന്റെ സമീപത്തേക്കു അന്നുവന്നില്ല. ഞാൻ ആഫീസ്സിൽ നിന്നും വീട്ടിൽ എത്തിയാലുടൻ കാപ്പിയുമായി ഒരുചെറുപുഞ്ചിരി തൂകി എന്നെ സമീപിക്കുന്ന വിലാസിനിയെ അന്നുകണ്ടില്ല. വേലക്കാരനാണു് അന്നു് കാപ്പികൊണ്ടുവന്നതു്. ഞാൻ അനങ്ങിയില്ല. ഒരു ശല്യംതീർന്നതുപോലെ എനിക്കുതോന്നി. അല്ലെങ്കിൽ കാപ്പിയുമായി വിലാസിനിവന്നാൽ ഒരുമണിക്കൂറെങ്കിലും അവളോടു കുഴഞ്ഞാടണം. അല്ലെങ്കിൽ പരിഭവമാണു്. ആ ഉപദ്രവം അന്നത്തേയ്ക്കെങ്കിലും തീർന്നതായി വിചാരിച്ചു ഞാൻ നടക്കാനിറങ്ങി. ഞാൻ വെളിയിലേക്കിറങ്ങിയപ്പോൾ അടുക്കളയിൽ ചില പാത്രങ്ങൾ തകരുന്ന ശബ്ദംകേട്ടു!

രാത്രിയിൽ ഞാൻ ആ ചെളിപുരണ്ട കത്തുവലിച്ചുകീറിക്കളഞ്ഞു വേറൊരുകടലാസ്സിൽ എഴുതിത്തുടങ്ങി. വിലാസിനി എന്നോടു ചേർന്നിന്നു് അതുവായിച്ചു. എന്റെ കത്തു് വെറും നാലുവാചകങ്ങളായിരുന്നു.

ഗോമതി ഇതുവരെ ഇവിടെ എത്തിയില്ല. എനിക്കു് ഗോമതിയെ കാണാതെ ദിവസങ്ങൾ കഴിച്ചുകൂട്ടുവാൻതന്നെ വിഷമമായിരിക്കുന്നു. ഇന്നുതന്നെ അഞ്ചുരൂപാ മണിയോർഡർ അയയ്ക്കുന്നു. ഉടനെ ഗോമതി വന്നെത്തുമെന്നു വിശ്വസിക്കുന്നു.

എന്നു്, വിശ്വസ്തൻ.

... ... ... ... ... ...

ഞാൻ കത്തെഴുതി കവറിലാക്കി പശതേച്ച് ഒട്ടിച്ച് മേൽവിലാസമെഴുതി "ഗോമതി തൃശ്ശൂർ" എന്ന്. വിലാസിനിയുടെ മുഖം വീർത്തു. അവൾ അന്ന് എന്റെ കിടക്ക വിരിച്ചില്ല. താഴെ ഒരു വിരിപ്പിട്ട് അവൾ നേരത്തെ കിടപ്പായി. അതും എനിക്കാശ്വാസമായി രാവിലെ ഞാൻ വിലാസിനിയെ വിളിച്ച് കുറച്ച് കാപ്പികൊണ്ടുവരാൻ ആവശ്യപ്പെട്ടു. "ഞാൻ മാത്രമല്ലല്ലോ—പിന്നെ ആരെല്ലാമുണ്ട് കാപ്പിതരാൻ അവരോടാരോടെങ്കിലും ചെന്നു പറയരുതോ" അവൾ പരിഭവിച്ചു. എനിക്കു ഒന്നുംമനസ്സിലായില്ല. ഞാൻ വീണ്ടുംപറഞ്ഞു. നീ പറഞ്ഞതൊന്നും എനിക്കു മനസ്സിലായില്ല.

"ഓ! ഒന്നും മനസ്സിലാകത്തില്ലെന്നു ഭാവിച്ചുകളയും. ശേഷമുള്ളോർക്കൊക്കെ മാത്രമല്ലയോ എന്നാവിചാരം എനിക്കും ഇതൊക്കെ മനസ്സിലാക്കാൻ കഴിയും." വിലാസിനി ചൊടിച്ചു. എനിക്ക് ചിരിവന്നു. എന്റെ സുഹൃത്തേ സത്യംപറഞ്ഞാൽ ഒരു സ്ത്രീയോടും എനിക്കു ഇതുപോലെ പുച്ഛം തോന്നിയിട്ടില്ല. എങ്കിലും ഞാൻ ഒന്നും ഭാവിച്ചില്ല. പറഞ്ഞില്ല. ഞാൻ പതിവുപോലെ ആഫീസ്സിൽപോയി. അത്യാവശ്യമായി ചില ആഫീസ്സുകാര്യങ്ങൾ പ്രമാണിച്ച് അന്നു ഞാൻ തിരുവനന്തപുരത്തിനു പോകേണ്ടിവന്നു. രണ്ടുദിവസം കഴിഞ്ഞതാണു് ഞാൻ തിരിച്ചു വീട്ടിൽ എത്തിയതു്. ഞാൻ വീട്ടിൽ ചെന്നയുടനെ ഭാര്യയെ വിളിച്ചു "ഗോമതി" വന്നോ എന്നു ചോദിച്ചു.

"ചെന്നുതിരക്കണം" അവൾ മുഖംവീർപ്പിച്ചുകൊണ്ട് നിഷേധരൂപത്തിൽ ഉത്തരംപറഞ്ഞു. ഞാനതും സഹിച്ചു. അന്നുരാത്രിയിൽ നിസ്സാരമായ ഏതോ കുററം ചെയ്തതിനു് അവൾ വേലക്കാരനെ പ്രഹരിച്ചു. എന്നോട്ട് സല്ലപിക്കാൻ അടുത്തില്ല. വിളമ്പാൻ നിന്നില്ല. കിടക്ക വിരിക്കാൻ ഉദ്യമിച്ചില്ല. ഊണുകഴിഞ്ഞു് പാൽകൊണ്ടുതരുന്ന പതിവ് അന്നു ഉണ്ടായില്ല. ആകപ്പാടെ വിപ്ലവകരമായ ഒരു മാററം. വിലാസിനിയുടെ കൺപോളകൾ വീർത്തിരുന്നു. കണ്ണുനീരുകൊണ്ട് അവളുടെ നയനങ്ങൾക്ക് തോരാത്ത നനവുണ്ടായി.

അടുത്തദിവസവും ആഫീസിൽനിന്നു വന്നയുടനെ ഞാൻ അന്വേഷിച്ചു. ഗോമതിവന്നോ എന്ന്. അവൾ ഉത്തരം ഒന്നും പറഞ്ഞില്ല. ഭാര്യയുടെ കലഹത്തിനു കാരണം അന്ന് എനിക്ക് തികച്ചും അജ്ഞാതമായിരുന്നു. ഞാൻ രാത്രിയിൽ വിലാസിനിയോട് ശാന്തമായി ചോദിച്ചുനോക്കി അവൾക്കു എന്തുപററിയെന്ന്. അവൾ ഇടറിയ ശബ്ദത്തിൽ പറഞ്ഞു. "തൃശ്ശൂർ സുന്ദരികളായ സ്ത്രീകളുണ്ടായിരിക്കും. എന്നാൽ പിന്നെന്തിനാ എന്നെ സംബന്ധം ചെയ്തതു്". ഞാൻ അമ്പരന്നുപോയി, ഞാൻ ഒരു സ്ത്രീയെ ഇപ്പോഴും രഹസ്യമായി സ്നേഹിച്ചിരുന്നില്ല കൂട്ടുകാരാ, പരസ്യമായിപ്പോഴും ഞാൻ ആരേയും സ്നേഹിക്കുന്നില്ല. എന്താണാവോ ഇവരൊക്കെ പറയുന്ന ഈ സ്നേഹം? ആവോ?

അടുത്തദിവസം അതേ, കഴിഞ്ഞ ഞായറാഴ്ച നാലുമണിക്ക് ഞാനും വിലാസിനിയുംകൂടി മുററത്തിരുന്ന് ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവൾ പരിഭവിച്ചു പലതും പറയുന്നുണ്ട്. കാര്യംമാത്രം പറയുന്നില്ല. പൊതുവെ പുരുഷന്മാരെപ്പററിയും, തൃശ്ശൂർസ്ത്രീകളെ പ്രത്യേകിച്ചുമാണു് അവൾ കുററപ്പെടുത്തുന്നതു്. പല ഉദാഹരണങ്ങളും അവൾ പറയുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് കരയുന്നുമുണ്ട്. പക്ഷെ പറയുമ്പോൾ നില്ക്കുന്നകാച്ചിൽ. ആവശ്യപ്പെട്ടന്നയുടൻ കണ്ണുനീർ! അയ്യോ! സ്ത്രീ! ഇതെന്തൊരു സൃഷ്ടിയാണോ?

ആവോ?

അങ്ങനെയിരിക്കുമ്പോൾ അഞ്ചൽപ്യൂൺ എനിക്കുള്ള കത്തുകളുമായി കയറിവന്നു. എഴുത്തുകളെല്ലാം തന്നുകഴിഞ്ഞതിന്റെ ശേഷം ആ പ്യൂൺ ഗോമതിപത്രം എടുത്തു എന്റെ നേരെനീട്ടി. സാറെ എത്രദിവസമായന്വേഷിക്കുന്നു ഗോമതി. ഇതാ വന്നിരിക്കുന്നു. പ്യൂൺ പടിയിറങ്ങുന്നതിനുമുമ്പ് വിലാസിനി ആ പത്രം എന്നോട്ട തട്ടിപ്പറിച്ച് പൊട്ടിച്ചു നിവർത്തിനോക്കി, "ഓ ഹാ ഇതാണോ ഗോമതി" എന്നുപറഞ്ഞുകൊണ്ട് എന്നോട്ട ചേർന്നിരുന്നു. അവളുടെ മുഖം മഞ്ഞളിച്ചുപോയി. ഒരുതെററുകാണിക്കുന്നപോലെ അവൾ മുഖം കുനിച്ചുകളഞ്ഞു.

# മധുചന്ദ്രികയിൽ.

(എം. പി. അപ്പൻ)

സംതൃപ്തിയായീലെനിക്കോമനേ, ഭവദീയ-
സുന്ദരാധരാമൃതമാധുരി നുകർന്നിതിൽ.
മുഗ്ദ്ധകോമളം! ഹാഹാ! സ്നിഗ്ദ്ധശീതളം-നിന്റെ
ആർദ്രമാം പൊൻചുണ്ടാമ്പലാകവേ സുധാമയം.

ജൃംഭിതോന്മേഷത്തിനാൽ പുളകോൽഗമം-കൊള്ളും
നിൻചുണ്ണു സൗന്ദര്യം ഞാനിച്ഛപോൽ നുകരുമ്പോൾ
സ്വർഗ്ഗഭൃംഗങ്ങളെന്നല്ലീ പ്രപഞ്ചമെല്ലാമൊരു
സ്വച്ഛന്ദസംഗീതമായ്ത്തീരുന്നു പെട്ടെന്നെ.

രാഗലോലയാം നിന്നെ വീണ്ടുമൊന്നാശ്ലേ-ഷിക്കാ-
നാകുലാത്മാവായിത്താനോമനേ, യുഴലുന്നു.

സംഫുല്ലസുഖം ചൂഴുമെത്തുകാലത്തോ പാര-
മൻപിലീ ലീലാപരിപാടികൾ തുടങ്ങിനാം!

എത്രരീതിയിലെത്രവൈചിത്ര്യസുഷമയി-
ലെത്രജന്മത്തിൽ കേളിയാടി നിർവൃതിനേടി!
ആഴിതന്നടിത്തട്ടിൽ, വെൺതിരച്ചാർത്തിൽ,-തങ്ക,-
പ്പൂഴിയിൽ, പച്ചച്ചെടിപ്പടപ്പിൽ, വിഹായസ്സിൽ.

എങ്കിലും മതിയായിട്ടില്ലഹോ! നമു-
ക്കങ്കുരിക്കുന്നു വാഞ്ഛ നവ്യലീലയിൽ മേന്മേൽ
ഭാസമാനമായെഴുമെത്രയോ ലീലോത്സവം
ഭാവിജന്മത്തിൽ നമ്മെ പ്രതീക്ഷിക്കുന്നുണ്ടാ-വാം!

---

"അമ്മേ, കള്ളൻ!" ശോമതി ഒരു പത്രമാണെന്നു പറഞ്ഞില്ലല്ലോ, അപ്പോൾ എന്റെ കവിളിൽ വിരൽ ഊന്നിക്കൊണ്ടുകൊഞ്ചി. ഞാൻ മറുപടിയൊന്നും പറയാതെ പത്രംവായിച്ചുതുടങ്ങി. അപ്പോഴും വിലാസിനി എന്നോടു പറ്റിച്ചേർന്നിരുന്നു് എന്റെ മാർവിടത്തിലെ രോമകൂപങ്ങളിൽ വിരലോടിച്ചു കളിച്ചുകൊണ്ടിരുന്നു. എന്തു 'കുട്ടകരാ—"സ്ത്രീ"-എങ്ങനെയിരിക്കുന്നു. ഇങ്ങനെ നൂറുനൂറനുഭവങ്ങളാണ് നിമിഷംപ്രതിയുണ്ടായിക്കൊണ്ടിരിക്കുന്നതു്. പലതും എഴുതുവാനുണ്ടു്. സമയക്കുറവുകൊണ്ടു നിർത്തുന്നു. മറുപടിയെഴുതണം.

സ്വന്തം രഘു.

പകർപ്പവകാശം കാഥികനു്.

---

# കാവ്യകലയും, ശൃംഗാരരസവും.

---

വായനക്കാരുടെ ഹൃദയത്തെ സ്പർശിക്കാൻ കൂടുതൽ കഴിവുള്ളതു്, കരുണരസത്തിനാണു്.

(ഷ്ളവ്യർ, ഇ. കെ.)

കാവ്യകലയിൽ രസത്തിനു് അനിഷേധ്യമായ ഒരു സ്ഥാനമാണല്ലോ ഉള്ളതു്. കവിതയുടെ ജീവനാണു് രസം. രസമില്ലാത്ത കവിത ജീവനില്ലാത്ത ശരീരത്തിനു തുല്യമാണു്.

"ശൃംഗാരം" "ഹാസ്യം" "വീരം" "അത്ഭുതം" "ബീഭത്സം" "ഭയാനകം" "രൗദ്രം" "കരുണം" "ശാന്തം" ഇങ്ങനെ രസങ്ങളെ തരംതിരിച്ചിരിക്കുന്നു. ഇവയ്ക്കു പ്രധാനാപ്രധാനത്വമുണ്ടെങ്കിലും രസചക്രവർത്തിയെന്ന നിലയിൽ ശൃംഗാരരസത്തിനു്, കൈവന്നിരിക്കുന്ന സ്ഥാനം ഇതരരസങ്ങൾക്കു് അസൂയാജനകമാണു്. രസങ്ങളുടെ ഇടയിലും ഒരു പൗരസമത്വവാദം ഉണ്ടാകേണ്ടിയിരിക്കുന്നു. പ്രാചീനകവികളിൽ അധികംപേരും ശൃംഗാരത്തെ കൂടുതൽ താലോലിച്ചിരുന്നു. തന്മൂലം ചില സുഖിമാന്മാരെ രസിപ്പിക്കാനുള്ള ഒരു മാർഗ്ഗമായിത്തീർന്നു കവിത. കവിത ജനസമുദായത്തിന്റെ പൊതുസ്വത്താണെന്നുള്ള കാര്യം പല കവികളും വിസ്മരിച്ചിരിക്കുന്നു.

പ്രകൃതിയുടെ പ്രതിഫലനമാണു് കവിതയെങ്കിൽ സുഖാന്വേഷണം മാത്രം അതിൽ ഉൾപ്പെടുകയില്ല. ജീവിതായോധനത്തിൽ നേരിടുന്ന പ്രതിബന്ധങ്ങളെ തരണം ചെയ്തു പ്രാപ്യസ്ഥാനത്തു എത്തിച്ചേരുന്നതിനു ക്ലേശങ്ങളും, വിഷമതകളും സഹിക്കുന്ന മൃദുലഹൃദയത്തിൽനിന്നും പുറപ്പെടുന്ന മനോഹരശബ്ദമാണു് കവിത. ആ മനോഹരശബ്ദം ശൃംഗാരരസപ്രധാനമായിരിക്കുന്നതെങ്ങിനെ? വികാരംകൊണ്ടു വിഷമിക്കുന്ന വിമലഹൃദയത്തിനു വിലാസലഹരി ഉണ്ടാകയില്ല.

ഹൃദയതാപാഗ്നിയെ ശമിപ്പിക്കുന്ന നിമ്നഗയാണു കവിത. കവിത പ്രവർത്തനശക്തിയെ ഉദ്ദീപിപ്പിക്കുന്ന മധുരഭേഷജവും വാടിത്തളർന്ന ഹൃദയത്തെ ആശ്വസിപ്പിക്കുന്ന, നർമ്മസഖിയും, ശക്തിക്ഷയത്തെ പരിഹരിക്കുന്ന ദിവ്യമന്ത്രവും, മാർഗ്ഗദർശനം ചെയ്യുന്ന ദീപവും, ഭൂരിപക്ഷഭൂരി സുഖത്തിനു നിദാനവുമാണു്. ഇപ്രകാരമുള്ള കവിത ശൃംഗാരത്തെ മാത്രം ആശ്രയിച്ചു നിലനില്ക്കുമോ?

കവിത, ജീവിതത്തെ നയിപ്പിക്കുന്നുണ്ടെങ്കിൽ, ജീവിതാദർശം പ്രത്യക്ഷപ്പെടുത്തുന്നതു് കവിതാധർമ്മമെങ്കിൽ—ആ സംഗതിയിൽ ശൃംഗാരത്തിന്റെ കരങ്ങൾ ബലഹീനങ്ങളാണു്.

മനോഹരമായ കവിത വായിച്ചു രസിക്കുന്നതോടുകൂടി അവയിൽ നിക്ഷിപ്തമായിരിക്കുന്ന താത്വികവശം ഹൃദയത്തിൽ അറിയാതെ പ്രവർത്തിക്കുന്നു. അതു് ഒരു തത്വം പ്രത്യക്ഷം പഠിക്കുന്നതിനേക്കാൾ ഫലം പുറപ്പെടുവിക്കുന്നു. ഈ അഭിപ്രായത്തെ ആദരിക്കുന്നതുകൊണ്ടാണു്; ആത്മഹത്യയിൽ അവസാനിക്കുന്ന കൃതികൾ വായനക്കാരെ ആത്മഹത്യക്കു പ്രേരിപ്പിക്കുന്നുണ്ടെന്നു, പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്.

അതിരുകവിഞ്ഞുള്ള ശൃംഗാരവർണ്ണനയും ഗുണത്തെക്കാൾ അധികം ദോഷത്തെ ഉളവാക്കുന്നു. അതു ജനസമുദായത്തിന്റെ സന്മാർഗ്ഗത്തെ സാരമായി ഹനിക്കുന്നു. സംയമനത്തിലും സംസ്കാരത്തിലും ഉയരേണ്ട മനുഷ്യഹൃദയങ്ങൾ നിർദ്ദിഷ്ടമാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ചു്, മന്മഥമാർഗ്ഗത്തിൽ അകപ്പെടുന്നു. വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം ഈ അഭിപ്രായത്തിനു കൂടുതൽ പ്രാധാന്യമുണ്ടു്. ഭാവിലോകത്തിലെ ഉജ്ജ്വലതാരങ്ങളായി ശോഭിക്കേണ്ട വിദ്യാർത്ഥികൾ—ഏതെങ്കിലും വിഷയത്തിന്റെ നാനാവശങ്ങളെപ്പറ്റി അവധാനപൂർവ്വം ചിന്തിക്കത്തക്ക പക്വത ലഭിച്ചിട്ടില്ലാത്ത ബാലമനസ്സുകൾ,—"പ്രേമ"ത്തിലും—"രാഗ"ത്തിലും

ഭ്രമിച്ചു വിഷമിക്കാൻ ശൃംഗാരം ശക്തിയായി പ്രേരിപ്പിക്കുന്നു.

മനുഷ്യഹൃദയങ്ങളെ തട്ടിയുണൎത്തുന്നതിനുള്ള പ്രാപ്തിയിലും, "ശൃംഗാരം" പിന്നണിയിൽ നില്ക്കുന്നു. ആ സംഗതിയിൽ "കരുണരസം" ശൃംഗാരത്തെ അതിശയിക്കുന്നു.

നാടകരചനയിൽ അനിഷേദ്ധ്യമായ ഒരു നേതൃസ്ഥാനം ശൃംഗാരത്തിന്നു് കവികൾ കല്പിച്ചുവരുന്നു. പ്രധാനമായ രസം ശൃംഗാരമോ വീരമോ ആയിരിക്കണമെന്നുള്ള അഭിപ്രായത്തെ അവർ ശിരസാ വഹിക്കുന്നു. എന്നാൽ കാണികൾ കരുണരസത്തെ കൂടുതൽ ഇഷ്ടപ്പെടുന്നു.

"അയ്യയ്യോ! പിളരുന്നു ദേവി! ഹൃദയം
കത്തുന്നു ചിത്തം സദാ
മെയ്യിൽസന്ധികൾ വേർപെടുന്നു ഭുവ-
നം തോന്നുന്നു മേ ശൂന്യമായ്
എന്നാത്മാവു മയങ്ങിമങ്ങിയിരുളിൽ താ-
ഴുന്നുവോ മൂർച്ഛയാ-
ലിന്നെല്ലാം മറയുന്നു ഭാഗ്യരഹിതൻ ഞാ-
നെന്തു ചെയ്യേണ്ടു ഹാ!"

"മമതരുണി സീതേ! പുനരെവിടെനീപോ-
യരികിൽമമവാവാ സകലഗുണപൂർണ്ണേ!
തവമുഖസരോജം തരളമിഴി കാണാ-
ഞ്ഞുഴൽമനസി പാരം പരമശിവശംഭോ!
കനകമൃഗതൃഷ്ണാപെരുത്തു പുനരെങ്കിൽ
കഴിവതിനുമുണ്ടെന്നറികമമ സീതേ!
കമലമുഖി ചന്ദ്രേ! ഹരിണമിതവാവാ
കലഹമിഹപോരും പരമശിവശംഭോ!
മൃഗതരുണിമാരേ വരികരികിൽ ബാലേ
മൃഗനയനമാരാഭരണമണി സീതാ
കമലമുഖി ദീനാ പുനരെവിടെ ലീനാ
പറക പരമാൎത്ഥം പരമശിവശംഭോ!"

എന്നു തുടങ്ങുന്ന ശ്രീരാമവിലാപത്തിന്റെ മാഹാത്മ്യം ഒന്നു വേറെതന്നെയാണു്. സീതാരാമന്മാരുടെ പരസ്പരവിശ്വാസത്തിന്റെയും, സ്നേഹത്തിന്റെയും പരമകാഷ്ഠയാണു്, അവിടെ പ്രത്യക്ഷപ്പെടുന്നതു്. സീതാ 'വിയോഗത്തിൽ സഹതാപംകൊണ്ടു് ഹൃദയംപിളൎന്ന ശ്രീരാമൻ—ചേതനാചേതനഭേദചിന്തകൂടാതെ—ഹൃദയത്തെ സുബോധത്തിൽകൂടി നയിക്കാൻ ശേഷിയില്ലാതെ—വനപ്രദേശത്തിൽ കാണുന്നവയോടെല്ലാം സീതയെപ്പററി അന്വേഷിക്കുന്ന ഭാഗം ഏതൊരു വജ്രഹൃദയത്തെയാണു് ഹഠാദാകർഷിക്കാത്തതു്? കുറെ ഭാഗം നോക്കുക:—

"തുളസിനറുമുല്ലേ! മൃദുലതനുവല്ലീ
പരിലസിത ചില്ലീയുഗചലിതമല്ലീ
ലതകളുലകെല്ലാ മഴകിനൊടു വെല്ലു-
ന്നവളരികിലില്ലേ! പരമശിവശംഭോ!
ഫലഭരണനമ്രാംബുകുല പനസാമ്രാ-
മധുരതരമാമ്രാതക പറകകമ്രാ
കുചഭരണനമ്രാമമ തരുണി താമ്രാ-
ധരിയെവിടെലീനാ പരമശിവശംഭോ"

എന്നീ ഘട്ടങ്ങളിലൊക്കെയും കരുണരസത്തിനാണു് കൂടുതൽ സ്ഥാനം: അതുപോലെതന്നെ നാലപ്പാടന്റെ കണ്ണുനീർത്തുള്ളിയോളം ഹൃദയത്തെ സ്പർശിക്കുന്ന ശൃംഗാരരസപ്രധാനമായ കൃതികൾ വളരെ ദുർല്ലഭങ്ങളാണു്.

ഒരുഭാഷയിലുള്ള അധികകൃതികളും ജനതാമദ്ധ്യത്തിൽ പരസ്യമായി പാരായണംചെയ്യാൻ പര്യാപ്തമായിരിക്കണം. കവികളെ സംബന്ധിച്ചിടത്തോളം ഈ അഭിപ്രായത്തിനു വളരെ പ്രാധാന്യമുണ്ടു്. എന്നാൽ മലയാളഭാഷയിലെ, അധികം കൃതികളും, മാതാപിതാക്കന്മാൎക്കും, സഹോദരീസഹോദരന്മാൎക്കും ഒന്നിച്ചിരുന്നു വായിച്ചുരസിക്കാൻ യോഗ്യതയുള്ളവയാണെന്നു തോന്നുന്നില്ല. കവിതാഗുണംകൊണ്ടും മററും സാഹിതീഭക്തന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ച ഉണ്ണുനീലിസന്ദേശംതന്നെ ഇതിനു മകുടോദാഹരണമാണു്.

ശൃംഗാരവൎണ്ണന പലയിടത്തും അസ്ഥാനത്തുകൂടി ചരിക്കുന്നുണ്ടു്. താൻ ഏൎപ്പെട്ടിരിക്കുന്ന ഉദ്യമത്തിനു് ഈശ്വരകൃപ ലഭിക്കുന്നതിനും, വായനക്കാരിൽ ദൈവീകചിന്ത ഉളവാക്കുന്നതിനും മററുമാണു് കൃതികളിൽ വന്ദനശ്ലോകം ഉപയോഗിക്കുന്നതു്. അവകൂടി ശൃംഗാരമയമായി പോകുന്നെങ്കിൽ അതു വളരെ കഷ്ടമാണു്.

നായികാനായകന്മാരുടെ വിയോഗാവസ്ഥയിൽ വിപ്രലംഭശൃംഗാരമെന്ന വ്യാജേന പ്രത്യ

ക്ഷപ്പെടുത്തുന്ന മന്മഥക്രീഡാവിവരണവും അസ്ഥാനത്താണ്. പ്രസ്തുത സന്ദർഭത്തിൽ സ്വാനുഭവത്തിൽപ്പെട്ട, സ്വാതന്ത്ര്യരണ ഉയർന്നുനില്ക്കുന്ന മനസ്ഥിതി കേവലം അപലപനീയമാണ്. പ്രണയലീനമായ രണ്ടു ഹൃദയങ്ങൾ പ്രകൃതിയുടെ വികൃതികൊണ്ടു വേർപെട്ടു വിയോഗദുഃഖം അനുഭവിക്കുമ്പോൾ, ചുററിപ്പുട്ടത്ത സ്നേഹമസൃണമായ പ്രലപനങ്ങൾ ശൃംഗാരമയങ്ങളല്ല. അവ വായനക്കാരിൽ ശൃംഗാരചിന്തയെ ഉദ്ദീപിപ്പിക്കുന്നുമില്ല. വായനക്കാർ നായികാനായകന്മാരോടുകൂടി അനുശോചിക്കുകയാണു ചെയ്യുന്നതു്. അവിടെയും കരുണരസത്തിനാണ് കൂടുതൽ സ്ഥാനം.

ഏതായാലും കരുണരസമാണ് ഏററവും പ്രധാനമെന്ന് ഭവഭൂതി "ഏകോരസഃ കരുണ ഏവ" എന്നു സ്പഷ്ടമായിപ്പറയുന്നു. ആദികവിയായ വാത്മീകിയുടെയും അഭിപ്രായം ഇതുതന്നെയാണ്. ചില പാശ്ചാത്യവിമർശകന്മാരും ഈ അഭിപ്രായത്തെ സ്വീകരിക്കുന്നു. "Our sweetest songs are those that tell of stated tales" എന്നു ഷെല്ലി പറയുന്നു. യഥാർത്ഥത്തിൽ മനുഷ്യഹൃദയത്തെ സ്പർശിക്കാനുള്ളകഴിവ് കരുണരസത്തിനുതന്നെയാണെന്നു കണ്ടിട്ടായിരിക്കാം "അരിസ്റ്റോൽ" മുതലായ പല വിമർശകന്മാരും ശോകപര്യവസായിയായ നാടകങ്ങൾക്ക് പ്രാധാന്യം കല്പിക്കുന്നതു്.

കരുണരസപ്രധാനമായ നാടകങ്ങൾ, അഭിനയിച്ചു കാണുമ്പോഴും, കരുണരസപ്രധാനമായ കാവ്യങ്ങൾ വായിക്കുമ്പോഴും, ദുഃഖിതരായ നായികാനായകന്മാരുടെ ദുഃഖംകണ്ടു്, അവരിൽ, സഹൃദയന്മാർക്ക് അനുകമ്പ തോന്നുന്നു. അങ്ങിനെ, അവരുടെ ഹൃദയത്തെ അതു ശക്തിയായി സ്പർശിക്കുന്നു.

"വരിക ഹൃദയനാഥ വൈകികാണ്മാൻ
തിരുവടിമൗലിയിൽ വയ്ക്കുവൻമഹാത്മൻ!
തരിക ചിരവിയുക്ത ദർശനം നീ
കരുണവഹിക്കുക ദാസിതൻ ദയാലോ."

നായികയ്ക്കു നായകനോടുള്ള സ്നേഹബന്ധം കരുണരസത്തിൽക്കൂടി എത്ര ഭംഗിയായി പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നുവെന്നു നോക്കുക.

ഏതായാലും രസങ്ങളിൽ,വായനക്കാരുടെ ഹൃദയത്തെ സ്പർശിക്കാൻ കൂടുതൽ കഴിവുള്ള "രസം" "കരുണ"രസമാണെന്നു നിസ്തക്കം പറയാം.

---

# സോവിയററ് റഷ്യയിലെ, വിദ്യാഭ്യാസം.

(മംഗലം, ചക്രപാണി)

സാർചക്രവത്തികളുടെ കാലത്തെ വിദ്യാഭ്യാസത്തിൽനിന്നും തുലോം വ്യത്യസ്തമായഒന്നാണു ഇന്നത്തെ സോവിയററു റഷ്യയിലെ വിദ്യാഭ്യാസം. നിക്കൊളാസ്സ രണ്ടാമന്റെ കാലംവരെ സാമാന്യജനങ്ങൾ വിദ്യാഭ്യാസവിഷയത്തിൽ നിശ്ശേഷം പട്ടിണിതന്നെ ആയിരുന്നു. പുരോഗമനപരമായ യാതൊരു വിജ്ഞാനവും അവക്കു നല്കരുതെന്നു് ആ രാജസ്ഥാനത്തിന്റെ കർശനമായ നിർബ്ബന്ധമുണ്ടായിരുന്നു. പള്ളികളുടെ മേൽനോട്ടത്തിലായിരുന്നു വിപ്ലവത്തിനുമുമ്പു് റഷ്യയിലെ മുക്കാൽഭാഗം പള്ളിക്കൂടങ്ങളും നടത്തിയിരുന്നതും. വിശാലചിന്തയ്ക്കു വിരാമമിട്ട ക്രിസ്ത്യൻമതസിദ്ധാന്തങ്ങളിലെ അന്ധ്യതമാത്രമായിരുന്നു സാർഭരണകാലത്തെ പാഠപദ്ധതി. കേവലം അസംബന്ധങ്ങളായ "ബൈബിൾ" കഥകളെ ഉപജീവിച്ചുള്ള വിദ്യാഭ്യാസം എന്തു പ്രയോജനമാണു ജ്ഞാനതൃഷ്ണാകുലമായ ഭാവിതലമുറയ്ക്കു നല്കുക. നിക്കൊളാസ്സ രണ്ടാമന്റെ കാലത്തുതന്നെ "ലോക്കൽ ബോർഡുകൾ" വിദ്യാലയങ്ങൾ സ്ഥാപിച്ചു സ്വതന്ത്രമായ വിദ്യാഭ്യാസം പ്രചരിപ്പിക്കുവാൻ നിർബന്ധിതമാകാതെയിരുന്നില്ല. ദുഷിച്ച മതാചാരങ്ങളുടെ മാരകമായ കരക്കിൽനിന്നു കഷ്ടിച്ചൊന്നു രക്ഷപ്രാപിക്കുവാനും [illegible] അല്പമൊരു സ്വാതന്ത്ര്യവായു ശ്വസിക്കുവാനും ഒരു യത്നം ഇടയുണ്ടാക്കി. എന്നാലും ഉപരിപഠനത്തിനുള്ള വിദ്യാലയസ്ഥാപനത്തെ സ്വേച്ഛാധിപത്യഭരണകൂടം തീരേ എതിർത്തിരുന്നു. തന്നെയുമല്ല ലോക്കൽബോർഡു വിദ്യാലയങ്ങളിൽകൂടി വിദ്യാർത്ഥികൾക്കു ദേശീയബോധവും യാഥാർത്ഥ്യ ഗ്രഹണവുമുണ്ടാകാതെയിരിക്കുന്നതിനുവേണ്ടി അവയെ എല്ലാം "മിനസ്റ്റീരിയൽ സ്കൂളുകളായ്" രൂപാന്തരവും ചെയ്യിച്ചിരുന്നു. മിനിസ്റ്റീരിയൽ സ്കൂളുകളെന്നുവച്ചാൽ വിദ്യാഭ്യാസമന്ത്രിയുടെ വരുതിയിലുള്ള സ്കൂളുകളെന്നെ അർത്ഥമുള്ളു. ഇതിലുമൊക്കെ ഉപരിയായി, ആ സ്വേച്ഛാധിപത്യഭരണകൂടം ലോക്കൽബോർഡു വിദ്യാലയങ്ങൾ പാവപ്പെട്ടവർക്കൊക്കെ വിദ്യാഭ്യാസം നല്കുമെന്നു കരുതി അവയുടെ മേൽ വലിയ കരംചുമത്തി ത്വരിതഗതിയിലുണ്ടാകാവുന്ന പുരോഗതി സുശക്തം തടഞ്ഞുകൊണ്ടുമിരുന്നു. മിനിസ്റ്റീരിയൽ വിദ്യാലയങ്ങളും "പാരിഷ്" വിദ്യാലയങ്ങളും ഭാവിതലമുറയെ പ്രബുദ്ധമാക്കുവാൻ പര്യാപ്തങ്ങളല്ലെന്നു ആർക്കുമറിയാവുന്നതാണല്ലോ. അങ്ങനെ ഒരു പ്രബുദ്ധത ജനതയ്ക്കുണ്ടാകരുതെന്നു തന്നെ ആയിരുന്നു അന്നത്തെ സ്ഥാപിതതാല്പര്യക്കാരുടെ ആഗ്രഹവും. പൊതുജനം പ്രബുദ്ധമായെങ്കിലേ ജനഹിതാനുകൂലമില്ലാത്ത സ്വേച്ഛാധികാരഭരണത്തെ ചോദ്യംചെയ്യുകയുള്ളല്ലോ. ഇതുകൊണ്ടുതന്നെ ആയിരുന്നു മൂലധനവാദക്കാരുടെയും തൊഴിൽപാവങ്ങളുടെയും സന്താനങ്ങൾക്കു നല്കിയിരുന്ന വിദ്യാഭ്യാസരീതി കേവലം രാവും പകലുംപോലെ ഭിന്നമായിരുന്നതു്. അട്ടിപ്പേറായി വച്ചുകാത്ത ഈ നയം സാധാരണക്കാരായ പാവങ്ങളുടെ കരൾ ക്രമേണ കരണ്ടുതുടങ്ങി. അവരുടെ നൈരാശ്യവും കോപവും അടിക്കടി വളരുവാൻ അതു പ്രേരകവുമായി. എലിമെൻററി വിദ്യാഭ്യാസംകൊണ്ടുമാത്രം വിദ്യാഭ്യാസം പൂർത്തിയാക്കുവാനേ അന്നു സാധാരണക്കാരനു സാധിച്ചിരുന്നുള്ളു. എത്ര കേണാലും ഉപരിവിദ്യാഭ്യാസം അവർക്കു അനുവദിച്ചിരുന്നില്ല. വിപ്ലവാനന്തരം റഷ്യയിലെ സോവിയററുഗവർമെൻറു്, കേവലം എലിമെൻററി വിദ്യാഭ്യാസം മാത്രം ചെയ്തിരുന്നവർക്കു അവർ അധികാരത്തിൽ വന്ന ഉടൻതന്നെ ന്യായാധിപസ്ഥാനവും മററും കൊടുത്തതു് സ്വേച്ഛാധിപത്യഗവർമ്മെൻറിൻെറ വിദ്യാഭ്യാസനയത്തോടുണ്ടായിരുന്ന പ്രതിഷേധംകൊണ്ടായിരുന്നു. നിക്കൊളാസ്സ രണ്ടാമൻെറ കാലത്തു പഴയകാലത്തുണ്ടായിരുന്ന നിർദ്ദയവും കർക്കശവുമായിരുന്ന നടപടികൾക്കു അല്പമൊരുമാററം ഉണ്ടാകാതെയിരുന്നില്ല. 1857-ൽ അദ്ദേഹത്തിൻെറ "എഡ്യൂക്കേഷനൽ മിനിസ്ററി" "ച[illegible]ക്കാർ.

അലക്കകാർ, പാചകക്കാർ, ചെറുകച്ചവടക്കാർ, കൂലിവേലക്കാർ, തുടങ്ങിയുള്ളവരിൽനിന്നും, അസാധാരണയോഗ്യതയും കഴിവുമുള്ളവക്ക് പ്രത്യേകം പരിഗണനയിൽ ഹൈസ്ക്കൂൾ വിദ്യാഭ്യാസം നിഷേധിക്കുന്നില്ല" എന്നു ഒരു സക്കുലർ പുറപ്പെടുവിച്ചിരുന്നു.

ആഹാരത്തിനു ആവശ്യാനുസരണം അല്ലാപ്പിം ഉല്പ്പാദിപ്പിക്കുന്നതുപോലെ മാത്രമേ പാവപ്പെട്ടവന്റെ കുട്ടികൾക്ക അറിവുകൊടുക്കാവൂ എന്നായിരുന്നു സാർഭരണത്തിലുണ്ടായിരുന്ന ഒരു പഴയ വിദ്യാഭ്യാസമന്ത്രി ഉപദേശിച്ചിരുന്നതു്. സാമാന്യജനതയുടെ വിദ്യാഭ്യാസത്തിൽ സാർ ഗവർമെൻറു പ്രത്യേകം മുൻകരുതലുകളെടുത്തിരുന്നു രാജഭക്തിപ്രചുരമായ ബോധനമേ അവക്ക് നല്കിയിരുന്നുള്ളു രാജഭക്തിക്കു ലോപം വരത്തക്കവണ്ണം വല്ലതും പഠിപ്പിക്കുന്നുണ്ടോ എന്നറിഞ്ഞു റിപ്പോർട്ടു ചെയ്യുന്നതിനു പള്ളിക്കൂടം ഇൻസ്പെക്ടറന്മാക്ക പുറമേ പോലീസ് കോൺസ്റ്റബിൾമാരെയും പള്ളിവികാരികളേയും അദ്ധ്യാപകന്മാരുടെ മേലാക്കളായ് നിയോഗിച്ചിരുന്നു. അന്ധമായ രാജഭക്തിയിൽ അടിയുറച്ചു നില്ക്കുന്നതിനുള്ള പ്രത്യേക പരിശീലനം സിദ്ധിച്ചിട്ടുള്ള അദ്ധ്യാപകന്മാരെയേ പള്ളിക്കൂടങ്ങളിൽ നിയമാഗിച്ചിരുന്നുള്ളു. സ്വയംഭരണവ്യവസ്ഥിതിയും, സ്വാതന്ത്ര്യബോധവും, ലഭിക്കുവാനുള്ള ചിന്താഗതികളുളവാക്കുന്ന യാതൊരു വിജ്ഞാനങ്ങളും അന്നത്തെ റഷ്യൻ വിദ്യാഭ്യാസപദ്ധതിയിൽ ഏൾപ്പെടുത്തിയിരുന്നില്ല. അനന്തരകാലത്തെ കമ്മ്യൂണിസ്റ്റുവിദ്യാഭ്യാസമാതൃകയിൽനിന്നു തുലോം ഭിന്നവുംനികൃഷ്ടവുമായിരുന്നു സാർഭരണകാലത്തെ വിദ്യാഭ്യാസം. കമ്മ്യൂണിസ്റ്റുകാർ വിദ്യാഭ്യാസഗതിയിൽ ഒരു സമൂലപരിവർത്തനമുണ്ടാക്കി. ലോകം അതുവരെയും ദീർഘദർശനംപോലും ചെയ്തിട്ടില്ലാതിരുന്ന ഒരു സമ്പ്രദായമായിരുന്നു അതു്. പുതിയ സമ്പ്രദായത്തിന്റെ ലക്ഷ്യങ്ങൾ ഒരു ചുരുങ്ങിയ രീതിയിൽ താഴെ ചേക്കാം.

(a) രാഷ്ട്രശക്തിയുടെ പ്രാബല്യത്തിനും സാമ്പത്തികനിലയുടെ സുസ്ഥിരതയ്ക്കും ജനത ന്യായമായ അറിവു സമ്പാദിക്കാതെയിരിക്കുന്നതു ശരിയല്ല. പൊതുജന വിദ്യാഭ്യാസം ഉയന്ന നിലയിൽ നല്കിയിട്ടില്ലെങ്കിൽ ഒട്ടധികം വരുന്ന ജനസമൂഹത്തെ ആശ്ലേഷിക്കാനുള്ള സ്വയംഭരണശക്തിക്ക് അവർ പര്യാപ്തരല്ലാതെ വന്നേയ്ക്കും. അതിനുവേണ്ടി പബ്ളിക്കിന്റെ ചെലവിൽ കുട്ടികളെ മാത്രമല്ല പ്രായപൂർത്തിയായവരെക്കൂടി വിദ്യാഭ്യാസം ചെയ്യിക്കുന്നതിനുള്ള മാർഗ്ഗം തുറന്നു. റഷ്യയിൽ കുറേനാൾ സഞ്ചരിച്ചിരുന്ന ബ്രെയിൽസ്‌ഫോർഡ് എന്ന ഇംഗ്ലീഷുകാരൻ "റഷ്യയിലെ കമ്മ്യൂണിസം അവിടത്തെ ജനതയെ, പുതിയ വിദ്യാഭ്യാസംവഴി ഉത്തരവാദിത്വത്തിനും, ശക്തിശേഖരണത്തിനും പാകമാക്കിയിട്ടുണ്ടെന്നും, മുതിൎന്ന കുട്ടികളുടെ വാദപ്രതിവാദരീതികളും സ്വയനിയന്ത്രണ സമ്പ്രദായവും കണ്ടാൽ അവിടത്തെ വിദ്യാഭ്യാസനയത്താലാണു ഡിക്റ്റേറ്റർഷിപ്പിന്റെ പ്രാബല്യം നിൎണ്ണയിച്ചിരിക്കുന്നതെന്നും തോന്നിപ്പോകും."

(b) വർഗ്ഗഭിന്നതകളെ തീരെ ഇല്ലാതാക്കുകയെന്നുള്ളതു വിദ്യാഭ്യാസത്തിന്റെ മൌലികമായ ഒരു സിദ്ധാന്തമാണു്. എലിമെൻററി സ്ക്കൂളുകളിൽവച്ചുതന്നെ തന്നത്താൻ ശാരീരികാദ്ധ്വാനം ചെയ്യുകയും അന്യോന്യം ബഹുമാനിക്കുകയും, ചെയ്യണമെന്നു നിർബന്ധമുണ്ടു്.

(c) പള്ളികളുടേയും മതവിഷയങ്ങളുടേയും സമ്മർദ്ദത്തിലും പിടിയിലും നിന്നു സ്വാതന്ത്ര്യപൂൎണ്ണമായ വിദ്യാഭ്യാസമേർപ്പെടുത്തി പ്രയോജനം വർദ്ധിപ്പിക്കുക.

(d) പള്ളിക്കൂടങ്ങളിൽ വച്ചുതന്നെ സ്വഭാവരൂപീകരണം ചെയ്യുന്നതിനു ദേശവാസികൾക്ക അനുവാദം കൊടുക്കുക. റഷ്യൻജനസംഖ്യയിലെ പകുതിയിൽ കൂടുതൽ വരുന്ന ഭിന്നവർഗ്ഗങ്ങളേയും രാഷ്ട്രങ്ങളേയും അവരവരുടെ സ്വന്തം സ്ക്കൂളുകൾ സ്ഥാപിച്ചു സ്വന്തം ഭാഷ ഉപയോഗിക്കുന്നതിനുള്ള അനുവാദവും സ്വാതന്ത്ര്യവും നൽകുക—ഇതൊക്കെ ആയിരുന്നു വിപ്ലവാനന്തരം റഷ്യയിലാരംഭിച്ച പുതിയതരം വിദ്യാഭ്യാസത്തിന്റെ പരിഷ്കരണങ്ങളും പ്രാഥമികതത്വങ്ങളും. വിദ്യാഭ്യാസകമ്മീഷൻക്യാബിനററിലെ ഒരുമെമ്പർകൂടെ ആയിരിക്കണമെന്നുനിർബ്ബന്ധമുണ്ടു്. റഷ്യയിൽ, പ്രവിശ്യ, പട്ടണം, ഗ്രാമം

ഇവിടങ്ങളിലൊക്കെയും, ഏതു ഗ്രേഡുകളിലും, ഒരു ജനകീയവിദ്യാഭ്യാസഡിപ്പാർട്ടുമെൻറുകൂടെ ഉണ്ടായിരിക്കും.ഒരു ബോർഡുപോലെയാണ അതിന്റെ രൂപം. അതിന്റെ സൃഷ്ടി സോവിയററ് എക്സിക്യൂട്ടീവു കമ്മററിയും സോവിയററുവിദ്യാഭ്യാസ ഉപദേശകസമിതിയുംകൂടെയാണ് നിർവ്വഹിക്കുന്നതു്. സാധാരണജനങ്ങൾക്കു പള്ളിക്കൂടങ്ങളിലെ പെരുമാററങ്ങളിൽ ഭാഗഭാഗിത്വമുണ്ടായിരിക്കണമെന്നുള്ളതാണ് അതിന്റെ ഉദ്ദേശം.

അവിടുത്തെ വമ്പിച്ച ജനസമൂഹത്തിൽ അടിയുറച്ചുകിടന്ന അന്ധ്യത്തെ ദൂരീകരിക്കുവാൻ പുതിയ വിദ്യാഭ്യാസരീതിക്കു വളരെ കഴിഞ്ഞിട്ടുണ്ടു്. ഏഴും പതിനാറും വയസ്സുകൾക്കു മദ്ധ്യയുള്ള എല്ലാം കുട്ടികളും വിദ്യാഭ്യാസം ചെയ്യുന്നമെന്നു നിർബ്ബന്ധമുണ്ടു്. അതിനുവേണ്ടി ട്യൂഷൻഫീസ്സുകളെല്ലാം നിർത്തൽ ചെയ്തിട്ടു വിദ്യാഭ്യാസത്തിനുള്ള സൌകര്യവും സൌഭാഗ്യവും ഒന്നുപോലെ എല്ലാപേക്കും തുറന്നുവെച്ചുകൊടുത്തു. ആവശ്യമുള്ള സന്ദർഭങ്ങളിൽ വിദ്യാർത്ഥികൾക്കു വസ്ത്രങ്ങളും ഷൂസ്സും നല്കിയിരുന്നതിനു പുറമേ ഉച്ചയ്ക്കു നല്ല ആഹാരംപോലും കൊടുത്തുവരുന്നു. ദിനംപ്രതിയും വളർന്നുവരുന്ന കമ്മ്യൂണിസ്ററുസിദ്ധാന്തങ്ങളിൽ യോഗ്യരായി പങ്കെടുക്കുന്നതിനുവേണ്ടി കുട്ടികളെ മാതാക്കളിൽനിന്നു വേർപെടുത്തി പൊതുമുതൽ ചെലവുചെയ്തു ഭദ്രമായ് വളർത്തിവരുന്നുണ്ടു്. യുദ്ധത്തിന്റെയും വിപ്ലവവിരുദ്ധപ്രക്ഷോഭണങ്ങളുടേയും ക്ഷാമത്തിന്റെയും പ്രത്യാഘാതമായ് നാട്ടും വീട്ടും നഷ്ടപ്പെട്ട ഏകദേശം 60000 ശിശുക്കളെ കമ്മ്യൂണിസ്ററുകാർ അവരുടെ ഭരണത്തിന്റെ പ്രാരംഭകാലത്തുതന്നെ എടുത്തു അനാഥമന്ദിരങ്ങൾ സ്ഥാപിച്ചു സംരക്ഷിച്ചുപോന്നു. 1919ൽ 30 പ്രവിശ്യകളിലായി ഏകദേശം 20000 കുട്ടികളെ കിന്റർഗാർട്ടൻ വിദ്യാഭ്യാസത്തിലുമേർപ്പെടുത്തി.

പുതിയവിദ്യാഭ്യാസത്തിന്റെ നട്ടെല്ലു അവിടുത്തെ തൊഴിൽപരമായ വിദ്യാലയങ്ങളായിരുന്നു. അവയിൽ 5 കൊല്ലത്തെ പ്രാഥമികവും 4 കൊല്ലത്തെ സെക്കൻററിയും വിദ്യാഭ്യാസം വർഗ്ഗഭേദമെന്യേ നിർബ്ബന്ധമായ് നല്കിയിരുന്നു. വേണമെങ്കിൽ ഈ പഠിത്തത്തിനുശേഷം ഉന്നതവിദ്യാഭ്യാസത്തിനുപോകാം. പഴയ വൈദികപാഠങ്ങളുടെ സ്ഥാനത്തു പ്രകൃതിപാഠം, ചരിത്രം, രാജ്യതന്ത്രം മുതലായവയാണു സോവിയററുവിദ്യാഭ്യാസപദ്ധതിയിൽ ഇന്നു സ്ഥാനം പിടിച്ചിരിക്കുന്നതു്. അവസാനത്തെ നാലുകൊല്ലത്തെ വിദ്യാഭ്യാസത്തിനുശേഷം പുറത്തു പോയാൽ തൊഴിൽപരമായ കാര്യങ്ങളിൽ ഒരു വിദ്യാർത്ഥിക്കു് അവന്റെ രക്ഷകർത്താക്കളെ സഹായിച്ചു ജീവിക്കുവാൻ കഴിയും. പെൺകുട്ടികളും ആൺകുട്ടികളും യാതൊരു വ്യത്യാസവും കൂടാതെ വിദ്യാലയങ്ങളിൽ ഒന്നിച്ചിരുന്നു പഠിക്കുന്നുണ്ടു്. പാഠങ്ങൾ പഠിപ്പിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യ വിദ്യാർത്ഥികൾക്കു ക്ലാസിനു പുറത്തു സ്വാതന്ത്ര്യമായ് ഇറങ്ങിപ്പോകാം. വിദ്യാർത്ഥികൾക്കു് ഗൃഹപാഠങ്ങൾ ചെയ്യേണ്ട ഭാരം റഷ്യയിലില്ല. ഓരോ ക്ലാസിനും കാര്യനിർവ്വഹണത്തിനു ഒരു കമ്മററി ഉണ്ടായിരിക്കും. അവക്കു അദ്ധ്യാപകന്മാരെപ്പോലും നിയന്ത്രിക്കാം. ചില കാര്യങ്ങളിൽ ഉച്ചഭക്ഷണം വിതരണം ചെയ്യുന്നതും അവരാണു്. വിദ്യാർത്ഥികൾതന്നെ പള്ളിക്കൂടം തൂത്തു വൃത്തിയാക്കണം. ഉച്ചഭക്ഷണം പാകം ചെയ്യേണ്ടതും അവർതന്നെ. വിളമ്പികൊടുക്കേണ്ടതും പാത്രങ്ങൾ കഴുകി സൂക്ഷിക്കേണ്ടതും അവരുടെ കടമതന്നെ. ഇതെല്ലാം എത്ര ചിട്ടയായ്തന്നെ നടന്നുവരുന്നു. എന്നാൽ പൊതുവായ വല്ല ഡിസിപ്ലിനുമുണ്ടോ? അതുമില്ല 1919-ൽ അവിടെ 400000 അദ്ധ്യാപകന്മാരുണ്ടായിരുന്നു. സാറിന്റെകാലത്തെ അദ്ധ്യാപകന്മാരുടെ ഇരട്ടി.

റഷ്യൻയൂണിവേഴ്സിററികൾ വിപ്ലവത്തിനുമുമ്പ് സ്വേച്ഛാധിപത്യത്തിനു ദാസ്യം അവലംബിക്കേണ്ടിയിരുന്നു. സാമുദായികതത്വശാസ്ത്രം, ചരിത്രം, സാഹിത്യം ഇവയെല്ലാം അന്നത്തെ ഏകാധിപത്യഭരണം, സെൻഷർ ചെയ്തേ പഠിപ്പിക്കുവാൻ തരമുണ്ടായിരുന്നുള്ളു. പുതിയ ഗവമ്മെൻറിന്റെ ആവിർഭാവം അതിനെയെല്ലാം തകിടം മറിച്ചു സ്വതന്ത്രചിന്തയ്ക്കു വിധേയമാക്കി. 16-വയസ്സിനുമേലുള്ള കുട്ടികൾക്കു് യൂണിവേഴ്സിററിപ്രസംഗങ്ങൾ കേ

ർക്കാൻ അനുവാദം കൊടുത്തു. വിദ്യാലയങ്ങളിൽ (ഉപരി) മാൎക്ക്സിയൻ ധനതത്വശാസ്ത്രം വഴിപോലെ പഠിപ്പിക്കുന്നതിനു ഏൎപ്പാടുകൾ ചെയ്തു. എവിടെയും സ്ഥിതിസമത്വങ്ങൾ സാധകം ചെയ്യിച്ചു. ഇതെല്ലാം അയൽരാഷ്ട്രങ്ങൾക്കു വലിയ ഭീതിയും അസൂയയുമുളവാക്കി. മററു രാഷ്ട്രങ്ങൾ റഷ്യയുടെ ഉൽക്കർഷത്തിൽ (മറെറാന്നുമില്ലാത്ത) അമർഷംകൊണ്ടു— അവിടത്തെ യൂണിവേഴ്സിററിയ്ക്കു 4 വർഷമായു്, ഒരു പത്രമോ, മാസികയോ, ലഘുലേഖയോ, മറുരാജ്യത്തു നിന്നും ലഭിച്ചിട്ടില്ലെന്നു, 1921-ൽ അവിടത്തെ ഒരു യൂണിവേഴ്സിററി റിപ്പോർട്ടുചെയ്തിട്ടുള്ളതു് പ്രസ്തുതസംഗതിയ്ക്കു മതിയായ ദൃഷ്ടാന്തമാണു്.

യൂണിവേഴ്സിററികളിൽ തൊഴിൽപരമായ പ്രസംഗങ്ങളും പ്രസ്താവനകളും കൂടാതെ "വൊക്കേഷണൽട്രെയിനിംഗും" നടത്തിക്കൊണ്ടിരിക്കുന്നു. എല്ലാ തൊഴിലുകളേയും സംബന്ധിച്ച ശാസ്ത്രീയമായ വിജ്ഞാനമാണു ഇതു റഷ്യൻവിദ്യാലയങ്ങൾ നല്കിക്കൊണ്ടിരിക്കുന്നതു്. വിദ്യാഭ്യാസവകുപ്പിൽ "ഇൻസ്ട്രക്ഷൻ ട്രെയിൻ" എന്നൊരു സമ്പ്രദായം ഏൎപ്പെടുത്തിയിട്ടുണ്ടു്. ട്രെയിനിൽ സഞ്ചരിച്ചു ആളുകൾക്കു വിജ്ഞാനം നല്കുകയെന്നുള്ളതാണു് അതിന്റെ താല്പൎയ്യം. എത്ര തണുപ്പുണ്ടായാലും ശരി ആ സമ്പ്രദായത്തിൽപ്പെട്ട പ്രബോധനത്തിനു 1000 ആളുകളിൽ കുറയാതെ കൂടിക്കൊണ്ടിരിക്കും. മൂലധനം അതു ആൎജ്ജിച്ച പ്രാബല്യം, സാമ്രാജ്യത്വം, യുദ്ധം ഇവയുടെ ദോഷങ്ങൾ ചൂണ്ടിക്കാണിച്ചിട്ടു് സ്ഥാപിതതാല്പൎയ്യങ്ങളും കുന്നിച്ച സമ്പത്തുകളുമൊക്കെ ദേശീയമാക്കുന്നതിനുചെയ്ത ശ്രമങ്ങളും, ചെമ്പടയുടെ മഹത്തായ സേവനോദ്ദേശവും അതിന്റെ നേട്ടവുമൊക്കെയാണു് ഇൻസ്ട്രക്ഷൻ ട്രെയിനിലെ പ്രബോധനവിഷയങ്ങൾ. പ്രൈവററുവായനശാലകളൊക്കെ ദേശീയമാക്കി. വായനശാലകളുടെ എണ്ണം വളരെ വൎദ്ധിപ്പിച്ചു. ഇങ്ങനെവിദ്യാഭ്യാസപ്രചരണാൎത്ഥം കമ്മ്യൂണിസ്ററുറഷ്യ വളരെ ഒക്കെ ചെയ്യുന്നുണ്ടു്. അവരുടെ ജ്ഞാനതൃഷ്ണ ഇന്നു വളരെ വളൎന്നിരിക്കുന്നു. റഷ്യയുടെ നാളതുവരെയുള്ള പരിവൎത്തനഭരണത്തിൽ പല ന്യൂനതകളും വിമർശനദൃഷ്ട്യാ കാണാമെന്നുണ്ടെങ്കിലും, ഏതാനും സംഗതികളിൽ അവർ മററുപല രാഷ്ട്രങ്ങളുടെയും മുന്നിലാണെന്നുള്ളതിനു യാതൊരു തൎക്കവുമില്ല. എന്നിരുന്നാലും ആ കമ്മ്യൂണിസ്ററു സിദ്ധാന്തം, അവളെയൊഴിച്ചുള്ള മററു രാഷ്ട്രങ്ങൾക്കു അംഗീകാരയോഗ്യമായിട്ടു് അത്രയേറെ ഇല്ലെന്നും വിചാരിക്കാതിരിക്കുവാൻ തരമില്ല.

From Russian Soviet Republic.

---

# തോഴിയോട്.

(കീഴ്കുളം, എൻ. രാമൻപിള്ള. എം. ഏ.)

അമ്മട്ടുപ്പാവിന്മേൽ രണ്ടിളംതന്വിക-
ളിമ്മട്ടിവർക്കെന്തു വർത്തമാനം?
ഒന്നൊരു ഭൂതലനക്ഷത്രം തന്നെ, മ-
റ്റൊന്നതിൻ നൽ നിഴലെന്നപോലും. 4

* * * *

"തോഴി, നീ നോക്കുകങ്ങാരിപ്പോൾ വന്നതൊ-
ന്നാഴി മാതിന്നണിപ്പൂൺപുപോലെ
കൊച്ചെങ്കിലുമൊരു സിംഹത്തിൻ കുട്ടിപോ-
ലിച്ചാരുരൂപൻ വിളങ്ങുന്നില്ലീ?
എന്നാലുമിശ്ശൈവചാപം കുലയ്ക്കുവാ-
നിന്നിവനൊന്നുമുളവായുന്നിടാമോ?
മത്തേഭങ്ങൾക്കൊട്ടൊക്കാത്തതിന്നൊരു
ഹസ്തിക്കളഭമെന്നോർത്താലെന്തു ചെയ്യും.
ഇസ്സീതയ്ക്കാന്നിട്ടും മന്ദഭാഗ്യംകൊണ്ടെൻ
വത്സ, നീ ചൊല്ലിവൻ തോററുപോമോ?
എന്നുവന്നാലതു പോലൊരത്യാഹിത-
മൊന്നും വരാനില്ലെന്നെൻെറ പക്ഷം. 16

* * * *

തഞ്ചുന്ന തൻ മുഖത്താരിലത്യൌത്സുക്യ-
പ്പുഞ്ചിരിപ്പൂനിലാവെത്രരമ്യം!
പേർത്തും സ്വയംവരമണ്ഡപത്തിന്നിവൻ
പ്രോദ്യൽ പ്രഭയൊന്നു പാകിടുന്നു.
ആകാശമണ്ഡലം തന്നിലശേഷവും
രാകാനിശാകരനെന്നവണ്ണം.
തൽക്കാന്തികണ്ടിതാ! മിക്കഭൂപാലരു-
മുൾക്കൊള്ളുന്നുണ്ടു വന്നിണ്ടൽബാലേ!
പ്രദ്യോതനൻ തന്നെ കാണുന്നനേരത്തു
ഖദ്യോതവൃന്ദങ്ങളെന്നപോലെ. 26

* * * *

അല്ലല്ലതെൻ സഖി, പാർക്കുകൊരു കളി-
യില്ലെന്നപോൽ മഹാഗാണ്ഡീവത്തെ
കില്ലൊരുതെല്ലും താനില്ലാതുല്ലാസാൽ
കല്യാണാംഗൻ കൈയിലേന്തിയല്ലോ.

പേശലമാമിന്ദ്രകാർമുകത്തെക്കാന്തി
വീശുന്നകാർമുകിൽച്ചാർത്തുപോലെ
കാമാതികോമള ശ്രീമയവിഗ്രഹൻ
സോമവിരാമ മനോഭിരാമൻ
എത്രയുമുത്തുംഗമിദ്ധനുസ്സെത്തര-
മുദ്ധരിച്ചെന്നതും ചിത്രമത്രേ.
പൊൻ തിരുമെയ്യ് മലരായാസമേൽക്കില്ലേ
ചെന്തളിർ കൈത്തലം നോവുകില്ലേ" 38

എന്നോതിക്കൊണ്ടൊരു നീണ്ടകടാക്ഷമാ-
മിന്ദീവരപ്പൂമാലമെല്ലെ,
രാമകുമാരങ്കൽ ച്ചാർത്തിക്കൊടുത്തിട്ടു
കാമിനിത്തയ്യവൾ ചൊല്ലിവീണ്ടും. 42

"ഞാൻ പലജന്മത്തിൽച്ചെയ്ത പുണ്യോൽകരം
താൻഫലമാർന്നതിന്നാണു തോഴീ!
ആശ്ചര്യതേജസ്വി താനീയുവാഗ്രിമൻ
കാഴ്ചയിലേതിനും പോരുമെന്നോൻ.
ഹാരമ്പാണാസനം പാർക്കിലിവന്നൊരു
സാരമില്ലെന്നതും വന്നുകൂടും." 48

* * * *

ഇത്രയും ചൊന്നതും വില്ലുകുലച്ചതു-
മിത്രിലോകങ്ങളും ഞെട്ടുമട്ടിൽ
ഹാ! ശിവചാപമൊടിഞ്ഞിടി കേട്ടതും
വാശ്ശുത്തമൊന്നിച്ചെന്നായിവന്നു. 52

മാൽജ്ജനമഞ്ജരികം കടമ്പിൻതൈ
പ്രേമപ്പൊൻ മൊട്ടുകളിട്ടപോലും
ഇന്നിയിങ്ങീവിധം നിന്നാലൊക്കില്ലെന്ന-
ക്കന്നൽക്കണ്ണാൾതോഴി ചൊല്ലിച്ചൊല്ലി,
തിങ്ങുമുൾത്തോഷത്താൽ തുള്ളിക്കളിച്ചവ-
ളങ്ങുള്ളിൽകൊണ്ടുപോയ് സ്വാമിനിയെ. 58

# മഹദ്വചനങ്ങൾ.

(സമ്പാദകൻ ഡി. ശ്രീമാൻ നമ്പൂതിരി, മൂവാററുപുഴ.)

അത്യാഗ്രഹം കാമം ഇവ ശക്തികൂടിയ വികാരങ്ങളാണെന്നു് ആളുകൾ പറയുന്നു; എന്നാൽ അതു് തെററാണു്. ഏററവും ശക്തികൂടിയതും നിയന്ത്രണാതീതവുമായിട്ടുള്ളതു് മിഥ്യാഭിമാനമത്രേ.
ഷെറിഡർ.

ഉത്തമകൃത്യങ്ങൾ മണിനാദമെന്നപോലെ ആകാശത്തിൽ മാറെറാലിക്കൊള്ളുന്നു. റിച്ചർ.

ലോകത്തിൽ നിന്നു പിന്തിരിഞ്ഞുകൊണ്ടുള്ള ഒരു ജീവിതമല്ല, ലോകത്തിന്റെ നന്മയ്ക്കുവേണ്ടി വിനിയോഗിക്കപ്പെടുന്ന ജീവിതംതന്നെയാണു് സ്വർഗ്ഗലോകത്തെ നയിക്കുന്നതു്.
സ്വീഡൻബർഗ്ഗ്.

ബോധത്തെ നശിപ്പിച്ചു് ആദർശത്തിനു പകരം കണക്കുകൂട്ടലും ന്യായവും ഉപയോഗിക്കുന്നതും ജീവിതത്തിൽ ഒരു മൃതമായ ഭാരമായി പലപ്പോഴും കാണപ്പെടാറുള്ളതുമായ ഒന്നാണു് യുക്തി.
ഹംഫ്റിഡേവി.

മനസ്സിന്റെയായാലും കൊള്ളാം ശരീരത്തിന്റെയായാലും കൊള്ളാം അലസത തുരുമ്പാണു്.
സാമുവൽ സൈമൽസ്.

ഏററവും ദുർബലനായ ഒരു ജീവിയ്ക്കായാലും തന്റെ ശക്തിയെല്ലാം ഒരു വസ്തുവിൽ കേന്ദ്രീകരിയ്ക്കുകയാണെങ്കിൽ എന്തെങ്കിലും കുറെസമ്പാദിക്കാൻ കഴിയും. എന്നാൽ അതിശക്തനാണെങ്കിലും പലതിലും ശ്രദ്ധവെയ്ക്കുകയാണെങ്കിൽ അല്പമെങ്കിലും നേടാൻ ശക്തനാവുകയില്ല.
കാർലൈൽ.

മനുഷ്യജീവിതം കർമ്മത്തിൽനിന്നും സഹനശക്തിയിൽനിന്നും ഉടലെടുത്തതാണു്. ഉത്തമമായ കർമ്മത്തിലോ ശമാത്മകമായ സഹനശക്തിയിലോ പററിപ്പിടിച്ചിരിക്കുന്നതിന്റെ ഏററക്കുറച്ചിൽ അനുസരിച്ചാണു് ജീവിതം ഫലപ്രദമാകുന്നതു്.
ക്യാനൻ ലിഡൻ.

സാഹിത്യകാരന്മാർ പലപ്പോഴും ചിന്തയുടെ മഹത്വത്തെ പ്രാപിയ്ക്കാറുണ്ടു്; അവർ എല്ലാ കാലഘട്ടത്തിലും മനുഷ്യരിൽ സ്വാധീനശക്തി ചെലുത്താറുമുണ്ടു്. എന്നാൽ പ്രവർത്തനത്തിലുള്ള സാന്മാർഗ്ഗികമായ മഹത്വം അവർ വളരെച്ചുരുക്കമായി മാത്രമേ പ്രാപിച്ചു കാണാറുള്ളു.
സൈമൽസ്.

തീരുമാനിക്കുക എന്നാൽ തീരുമാനിക്കുക എന്നാണർത്ഥം—അതായതു് ഒന്നും ചെയ്യാതിരിക്കുക.
ബേക്കൺ.

സ്വഭാവം എന്നതു് പരിപൂർണ്ണമായും ക്രമീകരിച്ച ഇച്ഛാശക്തിയാണു്. നൊവലിസ്.

വിശിഷ്ടഗുണങ്ങൾ നാലാണു് (1) വിവേകവും ബുദ്ധിയും. (2) ധൈര്യം സ്ഥിരത അചഞ്ചലത (3) സാത്വികത്വം സൂക്ഷ്മത ആത്മനിയന്ത്രണം (4) ന്യായം ധാർമ്മിക ചിന്ത.
പ്ലാറേറാ.

പുസ്തകങ്ങളോടു് ചോദ്യം ചെയ്വാൻ നമുക്കു് നിവൃത്തിയില്ല അവയ്ക്കു് ഉത്തരം പറവാൻ ശക്തിയില്ല. അവയ്ക്കു് അതുകൊണ്ടു് നമ്മെ പഠിപ്പിക്കാൻ കഴിവില്ലതന്നെ.
സോക്രട്ടീസ്.

നിങ്ങൾക്കു് വലിയവനാകാൻ ഇച്ഛയുണ്ടോ? എന്നാൽ എളിയവനാകാൻ ശ്രമിക്കുക. വിസ്തൃതവും ഗംഭീരവുമായ ഒരു സൗധം കെട്ടിപ്പൊക്കാൻ നിങ്ങൾക്കിച്ഛയുണ്ടോ, എന്നാൽ വിനയത്തിന്റെ അടിത്തറ ആദ്യം പണിയുക.
സെൻറു് അഗസ്റ്റീൻ.

അഭിമാനത്തിന്റെയും പൊങ്ങച്ചത്തിന്റെയും വ്യത്യാസം ശരിയ്ക്കറിയുന്നവനാണു് യഥാർത്ഥ വിജ്ഞാനി. ആദ്യത്തേതു് ഉന്നതവും ശാന്തവും നിശ്ചലവുമാണു്; രണ്ടാമത്തേതു് അനിശ്ചിതവും ആപൽക്കരവും പ്രക്ഷുബ്ധവുമാകുന്നു. ഒന്നു് മനുഷ്യന്റെ യോഗ്യത വർദ്ധിപ്പിയ്ക്കുന്നു. മറേറതു് അവനെ ചെറുതെ വീർപ്പിയ്ക്കുന്നു. ഒന്നു അനേകായിരം ഗുണങ്ങളുടെ കേന്ദ്രമാണു്. മററതു് ഒട്ടുമുക്കാലും ദോഷങ്ങളുടെയും ജന്മഭൂമിയും.
ചാമ്ഫോട്ട്.

പരിപൂർണ്ണമായിട്ടുള്ളതല്ലെങ്കിൽ സകല വിശ്വാസാർപ്പണവും ആപൽക്കരമായിരിയ്ക്കും.
ലാബ്രൂയർ (തുടരും)

ബാലപംക്തി.

# മാതൃഭാഷാഭ്യസനം.

BY

(വിദ്യാർത്ഥി)

കുട്ടികളെ! നമ്മുടെ സംസ്ഥാനത്തിലെ മലയാളംപള്ളിക്കൂടങ്ങളുടെ പൂർവ്വചരിത്രത്തെപ്പററി ഒരു വിഹഗവീക്ഷണം നടത്തുന്നതു് രസപ്രദമല്ലെ. എന്നാൽ ഇതാ...

നമ്മുടെ വഞ്ചിനാട്ടിൽ വളരെക്കാലങ്ങൾക്കു മുൻപുതന്നെ വിദ്യാഭ്യാസസൌകര്യങ്ങൾ ഉണ്ടായിരുന്നുവത്രെ. കൊല്ലവർഷം 1042-ലാണു് ഭാഷാവിദ്യാഭ്യാസത്തിനു് ഒരു പുതിയ പ്രസ്ഥാനം ആരംഭിച്ചതു്. തിരുവിതാംകൂർ മന്ത്രിപീഠത്തെ അന്നു് അലങ്കരിച്ചിരുന്ന മന്ത്രിസത്തമനായ സർ. ടി. മാധവരായരാണു് ആ പദ്ധതിയുടെ ജനയിതാവു്. അങ്ങനെ എൺപതു കൊല്ലം മുൻപു് ആരംഭിച്ച പദ്ധതിയുടെ ഫലമാണു് ഇന്നു് രാജ്യമാകമാനം കണ്ടുവരുന്ന നാട്ടുഭാഷാവിദ്യാലയങ്ങൾ. 1042-നു മുമ്പുള്ള വിദ്യാഭ്യാസസമ്പ്രദായത്തെപ്പററി പ്രഖ്യാതനായ ആ മന്ത്രിസത്തമൻ ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു:—"ഈ വഞ്ചിഭൂമിയിൽ ദേശീയപാഠശാലകൾ ധാരാളം ഉണ്ടു്. ആ വിദ്യാലയങ്ങൾ ജനങ്ങൾക്കു് നിത്യോപയുക്തമായ അറിവു നല്കുന്നതിനു് പര്യാപ്തങ്ങളാണു്. വായന, എഴുത്തു്, കണക്കു് ഇവ അഭ്യസിക്കുന്നതിനു് ഗ്രാമവാസികൾക്കു് അവരവരുടെ ഗ്രാമത്തിൽതന്നെ വേണ്ട സൌകര്യങ്ങൾ ഉണ്ടു്."

ഈ മന്ത്രിസത്തമന്റെ നിർദ്ദേശമനുസരിച്ചു് ക്ലാസ്സുവിഭാഗവും ക്ലിപ്തസമയത്തു് നിശ്ചിതവിഷയം പഠിപ്പിക്കുന്ന ഏർപ്പാടും ഉണ്ടായി. അതാതു ക്ലാസ്സിനു് അനുയോജ്യമായ പാഠപുസ്തകങ്ങൾ എഴുതുന്നതിനു് ഒരു പാഠ്യപുസ്തകക്കമ്മററിയും, അവയെ മുദ്രണംചെയ്യുന്നതിനു് അച്ചുക്കൂടവും സ്ഥാപിച്ചു. ഈ നവീനരീതിയിൽ പാഠശാലകൾ ഏർപ്പെടുത്തുന്നതിനുവേണ്ടി 1042-ൽ ഗവണ്മെന്റിൽനിന്നു് ഇരുപതിനായിരംരൂപാ അനുവദിക്കുകയുണ്ടായി. ഇങ്ങനെയാണു് ഇന്നത്തെരീതിയിലുള്ള പാഠശാലകൾ ഈ നാട്ടിൽ ഉത്ഭവിച്ചതു്.

അത്തരത്തിലുള്ള പരിഷ്കൃതപാഠശാലകൾ നാട്ടിൽ അധികപ്പെടുന്നതിനുവേണ്ടി 1044-ൽ സർക്കാർവകയല്ലാത്ത പള്ളിക്കൂടങ്ങൾക്കു് സഹായധനം കൊടുക്കുന്ന ഏർപ്പാടു് ഉണ്ടായി. ഇങ്ങനെയാണു് ഗ്രാന്റുസ്കൂളുകളുടെ ആവിർഭാവം.

ബാലന്മാരെപ്പോലെ ബാലികമാരേയും വിദ്യ അഭ്യസിപ്പിക്കേണ്ടതു് അത്യന്താപേക്ഷിതമാണല്ലൊ. പെൺപള്ളിക്കൂടങ്ങളിൽ ഗുരുസ്ഥാനം വഹിക്കുന്നതിനു് അന്നു് പുരുഷന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു. 1045-ലാണു് പെൺപള്ളിക്കൂടങ്ങളിൽ നാലു സ്ത്രീവാദ്ധ്യാന്മാരെ നിയമിക്കാനുള്ള ഭാഗ്യം ഈ നാട്ടിനു് സിദ്ധിച്ചതു്.

1047-ലെ പാഠശാലകളുടെ ആകെ എണ്ണം 181 ആയിരുന്നു.

ദേശഭാഷാഭ്യസനത്തിനു് സംസ്കൃതഭാഷാജ്ഞാനത്തിന്റെ ആവശ്യകതയും മററും പര്യാലോചിച്ചു് 1064-ൽ സംസ്കൃതപാഠശാല ആരംഭിച്ചു. 1069-ലെ പാഠശാലകളുടെ എണ്ണം 2658-ം വിദ്യാർത്ഥികളുടെ എണ്ണം 119,046-ം ആയിരുന്നുവെന്നു കാണുന്നു.

വിദ്യാഭ്യാസത്തിൽ പല പരിഷ്കാരങ്ങൾ വരുത്തുന്നതിനുവേണ്ടി ഒരു വിദ്യാഭ്യാസകോഡു് (Education code) പുതുതായി 1070-ൽ നടപ്പിൽ വരുത്തി. അതോടുകൂടി പട്ടികജാതിയിൽപ്പെട്ട വിദ്യാർത്ഥികളുടെ വിദ്യാഭ്യാസത്തിനു് പ്രത്യേകസൌകര്യം പ്രദാനംചെയ്തു. അദ്ധ്യാപകവൃത്തി പരിശീലിക്കുന്നതിനു് കാലോചിതമായ ഒരു നാർമ്മൽസ്കൂൾ സ്ഥാപിച്ചു.

നാട്ടുഭാഷാമുഖ്യപരീക്ഷ ആദ്യമായി ആരംഭിച്ചതു് 1072-ലാണു്. 1077-ൽ നാട്ടുഭാഷാപള്ളിക്കൂടങ്ങളിൽ ഇംഗ്ലീഷുകൂടെ പഠിപ്പിക്കുന്ന

മെന്നു് ഏർപ്പെടുത്തി. അങ്ങനെ നാട്ടുഭാഷാ പാഠശാലകൾ ആംഗ്ലോ—ദേശീയപാഠശാലകളായി രൂപാന്തരപ്പെട്ടു.

1085-ലാണു് നവീനവിദ്യാഭ്യാസകോഡു് നടപ്പായതു്. ആ വർഷംമുതലാണു് മദ്രാസ്സ സർവ്വകലാശാലയിലെ മട്രിക്കുലേഷൻ പരീക്ഷയ്ക്കു സമമായ ഇംഗ്ലീഷുസ്കൂൾ ലീവിംഗു് പരീക്ഷ നടത്തുന്ന ഏർപ്പാടു് നമ്മുടെ സംസ്ഥാനത്തു് ആരംഭിച്ചതു്.

1092-ൽ വിദ്യാഭ്യാസത്തിന്റെ പ്രാധാന്യത്തേയും പ്രയോജനത്തേയും പരിഗണിച്ചു് സംസ്ഥാനമൊട്ടുക്കു് പരിഷ്കൃതരീതിയിലുള്ള പാഠശാലകൾ സ്ഥാപിക്കുന്നതിനു് ഗവമെന്റു് പത്തുലക്ഷം രൂപാ അനുവദിച്ചു കാണുന്നു.

ഇതിനെ തുടർന്നുണ്ടായ വിദ്യാഭ്യാസപരിഷ്കാരങ്ങൾ അനവധിയാണു്. സർവ്വകലാശാലാസ്ഥാപനത്തോടുകൂടി വിദ്യാഭ്യാസത്തിന്റെ പുരോഗതി ത്വരിതപ്രായമായിത്തീർന്നിട്ടുണ്ടല്ലോ കൂടാതെ നിർബ്ബന്ധിത വിദ്യാഭ്യാസപദ്ധതി!

ഇവയെല്ലാം പുറമേ ദേശീയഭാഷകളായ മലയാളത്തിനും തമിഴിനും ഇംഗ്ലീഷുപാഠശാലകളിലെ ഹൈസ്കൂൾ ക്ലാസ്സുകളിൽ സിദ്ധിച്ചുവരുന്ന സ്ഥാനം പ്രശംസാർഹമാകുന്നു. ഏതുപുതിയ കാര്യവും മാതൃഭാഷയിൽ ഗ്രഹിക്കുവാനും ആലോചിക്കുവാനും വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്നതും അവർ പഠിപ്പിക്കുന്നതും സുകരവും സുഗമവും തന്നെയല്ലേ!

---

സംഗീതമണ്ഡലം.

# ഭാരതീയ സംഗീതം.

By

ലീല (കമുകറ)

കലാലോകത്തിന്റെ കഴിവിന്റെ വിജയപതാകയുമേന്തി, മനുഷ്യഹൃദയങ്ങൾക്കാശ്വാസവുമാനന്ദവുമൊരുപോലെ പകൎന്ന്, യഥാൎത്ഥ വിശ്രമസുഖം അനുഭവിപ്പിക്കുന്ന ഒരു സൃഷ്ടിവിശേഷമാണ് സംഗീതം! മനുഷ്യന്റെ പ്രതിഭാവിലാസങ്ങൾക്കു മാർഗ്ഗദർശനമരുളുന്നു; അവന്റെ വികാരങ്ങളെ വിശുദ്ധീകരിക്കുന്നു; എന്നുവേണ്ട ജീവിതത്തോടു് സർവ്വവിധത്തിലുമിണങ്ങിച്ചേർന്ന്, ലളിതമധുരമായ പ്രേമാനുഭവയോഗിച്ചു് മനുഷ്യത്വം സൃഷ്ടിക്കാൻപോലും അതിനു് സാധിക്കുന്നു. ഭാരതീയസംഗീതകലയെ സംബന്ധിച്ചിടത്തോളം ഇതു് അവിതൎക്കിതമായ ഒരു പരമാൎത്ഥമാണ്.

അസംഖ്യം അണ്ടുകളെ അഭിമാനപൂർവ്വം ചവുട്ടിക്കടന്ന ഒരു വിശുദ്ധചരിത്രമാണ് നമ്മുടെ സംഗീതത്തിനുള്ളതു്. പരിഷ്കാരങ്ങളും പരിവൎത്തനങ്ങളും ശക്തിപൂർവ്വം വിജയിച്ചുനില്ക്കുന്ന ചൊടിച്ചു അദ്ധ്യായങ്ങൾ അതിനെ സവിശേഷമലങ്കരിക്കുന്നുണ്ടെന്നും നമുക്ക് നിസ്സംശയം പറയാൻ സാധിക്കും

ഋഗ്വേദത്തിന്റെ പ്രാരംഭഘട്ടമാണ് സംഗീതത്തിന്റെ പുനരാഗതിക്കസ്ഥിവാരമിട്ടതു്. ദേവന്മാർക്ക് ഉദ്ദേശിക്കപ്പെട്ടിരുന്ന വേദങ്ങൾ ഒരു സ്വരത്തിൽ തന്നെ ഉച്ചരിച്ചു് സംതൃപ്തിയനുഭവിച്ച ഒരു കാലം! ഉൽക്കൎഷത്തിനെ അനുഗമിച്ചതു്, സ്വയം ചിന്തിക്കാനും പ്രവൎത്തിക്കാനും അവകാശമനുവദിച്ച ഒരു ജീവസ്സുള്ള കാലമായിരുന്നു. വേദങ്ങൾ മുഴുവൻ ഒരു സ്വരത്തിൽ ചെല്ലുന്നതുകൊണ്ടുണ്ടായേക്കാവുന്ന വൈഷമ്യങ്ങളെപ്പറ്റി കൂടുതൽ ആലോചിക്കാൻ അതു് വൈദികരെ ശക്തരാക്കി. അതിന്റെ ഫലമായി, പഴയ പതിവു് മാറ്റിയിട്ടു് മൂന്നു സ്വരങ്ങളിലൂടെ വേദമന്ത്രങ്ങളെ അഭ്യസിപ്പിക്കാൻ അവർ ഉത്സുകരായി. ഏറ്റവും പ്രാധാന്യമർഹിക്കുന്ന "മദ്ധ്യസ്വരം" "കീഴ്സ്വരം" "മേൽസ്വരം" എന്നിങ്ങനെ മൂന്നു സ്വരങ്ങൾ ആവിർഭവിച്ചു. അന്നത്തെ വൈദികശ്രേഷ്ഠന്മാരെല്ലാം ഐകമത്യത്തോടെ പുതിയരീതി സ്വീകരിക്കുകയുമുണ്ടായി. അതു് ക്രിസ്തുവർഷത്തിനുമുമ്പു് നാലായിരത്തി അഞ്ഞൂറുവർഷങ്ങൾക്കു മുമ്പു് സംഭവിച്ചതാണെന്നാണ് ആധുനിക ഗവേഷണത്തിൽ നിന്നും നമുക്കു മനസ്സിലാകുന്നതു്.

ഋഗ്വേദകാലാവസാനം കുറച്ചുകൂടി പരിഷ്കാരം സംഗീതത്തിനു് സമ്പാദിച്ചുകൊടുത്തു. 3500 B. C. അയപ്പോഴയ്ക്കും മൂന്നുസ്വരങ്ങളിൽ നിലനിന്നുപോന്നിരുന്ന വേദപാരായണം ആധുനികകാലത്തെ പാരായണരീതി സ്വീകരിച്ചു 2500 B. C. വരെ സംഗീത പുരോഗതിയിൽ വിശേഷസംഭവങ്ങളൊന്നും കടന്നുകൂടിയതുമില്ല.

സാമവേദകാലം സംഗീതത്തെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാലഘട്ടമായിരുന്നു. ഭാരതീയ സംഗീതകലകളെല്ലാം പ്രചോദനമേറ്റതിക്കാലത്താണ്. പുതിയ സ്വരങ്ങൾ അസംഖ്യമെന്നോണം സംഗീതത്തെ ധന്യമാക്കാൻ തുടങ്ങി "സപ്തസ്വരങ്ങൾ" രൂപം കൊണ്ടതുമിക്കാലത്തായിരുന്നു 2500 to 1500 B. C യ്ക്കുമിടയ്ക്കുള്ള ഉപനിഷത്തുക്കളുടെ കാലം സപ്തസ്വരസമ്പാദനം ക്ഷിപ്രസാദ്ധ്യമാക്കി. അതിന്റെ ആവിർഭാവത്തിൽ അഭിമാനംകൊണ്ട സംഗീതകല, ഇനിയും പലതും നേടാനുള്ള ആവേശവുമായി വീണ്ടും പുരോഗമിച്ചുകൊണ്ടുവന്നു.

കഴമ്പും കനവും വർദ്ധിപ്പിക്കുവാൻ "ആരണ്യകവും" (1500 to 1000 B. C.) "ഗ്രാമവും" (1000 to 500 B. C) നവ പരിഷ്കാരങ്ങളു

മായി ഉദിച്ചുയൎന്നു. അനേകം സ്വരങ്ങളും, "മന്ദ്രം, മദ്ധ്യം, താരം" എന്ന ത്രിസ്ഥായികളും സംഗീതകലയ്ക്കീക്കാലം നേടിക്കൊടുത്തു. പാണിനിയുടേയും യാജ്ഞവല്ക്യന്റേയും കൃതികളിൽ ഈ പരിഷ്കാരങ്ങളുടെ വിശദവിവരം അടങ്ങിയിട്ടുണ്ട്. അക്കാലത്തു് നിലവിലിരുന്നിരുന്ന സ്വരങ്ങളുടെ ഒരു പട്ടികയും നമുക്കാഗ്രന്ഥങ്ങൾ സമ്മാനിക്കുന്നുണ്ട്. "ആരണ്യകാലം" ത്രിസ്ഥായികളുടെ ആഗമനത്തോടെ അവസാനിക്കുന്നു. "ഗ്രാമകാല"ത്താണ് സംഗീതം കൂടുതൽ വികസിതവും വിശദവുമായിത്തീൎന്നതു്. സംഗീതത്തോടു് സാഹിത്യം സംഘടിക്കപ്പെട്ടതുമിക്കാലത്താണെന്നുള്ളതു് അവിസ്മരണീയമാണ്.

ഭരതമുനിയുടെ പുതിയനയങ്ങളാണ് സംഗീത ചരിത്രത്തിൽ വിപ്ലവാദ്ധ്യായം തുറക്കുന്നതു്. കെട്ടുംമട്ടുമില്ലാതിരുന്നിരുന്ന സംഗീതകലയെ പരിപൂൎണ്ണതപ്രാപിച്ച ഒരു ശാസ്ത്രവിശേഷമായി സഹൃദയലോകത്തിനു മുമ്പിലവതരിപ്പിക്കാനായിരുന്നദ്ദേഹത്തിന്റെ പരിശ്രമം മുഴുവൻ! വിശ്വവിശ്രുതമായ "നാട്യശാസ്ത്ര"ത്തിൽകൂടി അദ്ദേഹം ഏതാണ്ടു് സാധിച്ചുവെന്നുതന്നെ പറയാം. വൈകല്യം നിറഞ്ഞ അന്നത്തെ സംഗീതരീതികളെ ശാസ്ത്രീയമായ രീതിയിൽ ക്രമീകരിച്ചു് പരിപുഷ്ടപ്പെടുത്തിയതു കൂടാതെ, 22 ശ്രുതികളും അതിനു് വേണ്ടുന്ന സ്വരങ്ങളുംകൂടി ഭരതമുനി പ്രദാനം ചെയ്തു. പഴയ 'ഗ്രാമ'ത്തിനു് പകരം 'ജാതി' എന്ന പേരും അദ്ദേഹത്തിന്റെ ബുദ്ധിയിൽനിന്നുമാണ് നാം നേടിയതും.

"സാരംഗദേവന്റെ" "സംഗീതരത്നാകരം" ആണ് സംഗീതലോകത്തെ അടുത്തതായി ധന്യമാക്കുന്നതു്. 400 to 500 A. D. യ്ക്കിടക്കുള്ള "ജാതിരാഗം" അഥവാ "ഗ്രാമരാഗം" എന്ന രീതിയെക്കുറിച്ചൊരു സമ്പൂൎണ്ണവിവരണം ആ ഗ്രന്ഥത്തിൽ അദ്ദേഹം ഘടിപ്പിച്ചിരുന്നു. 15 ജനകരാഗങ്ങൾ, അതിനു് [illegible]ച്ചിരുന്ന രാഗങ്ങൾ കൂടാതെ 20 രാഗങ്ങൾ ഓരോ രാഗങ്ങൾക്കും "ഭാഷ, വിഭാഷ, അന്തരഭാഷ" എന്നീ വിഭാഗങ്ങൾ, അങ്ങിനെ പലതും അദ്ദേഹം സ്വകൃതിയുടെ പ്രകാശനത്തിൽകൂടി കലാലോകത്തിനു് കാഴ്ചവെച്ചു. മാത്രവുമല്ല ജനകരാഗങ്ങളെ "പുരുഷരാഗങ്ങളാ"യും ശേഷിച്ചവയെ "സ്ത്രീരാഗങ്ങളാ"യും അദ്ദേഹം നാമകരണം ചെയ്യുകയുമുണ്ടായി. പക്ഷേ എന്തുകൊണ്ടോ ഇവകളുടെ എണ്ണം അനിശ്ചിതമായിരുന്നു. പ്രത്യേക വ്യവസ്ഥകളും ഒന്നുമില്ലായിരുന്നു. ആ ദോഷം സംഗീതപ്രസ്ഥാനത്തിനപ്പോൾ ഹാനി ഒന്നുമുണ്ടാക്കിയില്ലെങ്കിലും പിൽക്കാലത്തു പല അനിഷ്ടസംഭവങ്ങൾക്കുമതു കാരണമായി, എന്നുള്ളതു വിസ്മരിക്കാവതല്ല.

1200 മുതൽ 1500 A. D. വരെയുള്ള ഘട്ടമാണ് അടുത്തതായി നമ്മുടെ ശ്രദ്ധയെ കവരുന്നതു്; "രാഗരാഗിണി പരിവാരപ്രസ്ഥാനം" എന്ന രാഗവിഭജനരീതിയാണിക്കാലത്തെ ഏറ്റവും പ്രധാന പരിഷ്കാരം! അനുഗൃഹീത സംഗീതജ്ഞന്മാരുടെ ആഴമേറിയ ചിന്തയുടെ അനന്തരഫലമായിട്ടാണീ പുതിയരീതി സംഗീതം സ്വായത്തമാക്കിയതു്. ഇതിനെക്കുറിച്ചൊരു രസകരമായ ഇതിഹാസവുമുണ്ട്. പരമശിവന്റെ പഞ്ചശിരസ്സുകൾ പ്രദാനംചെയ്ത പഞ്ചരാഗങ്ങൾ പാൎവ്വതീദേവിയുടെ അനുഗ്രഹംനല്കിയ മറ്റൊരു രാഗവുമായി സംയോജിച്ചു് ആറു് പുരുഷരാഗങ്ങളായി എന്നും, അവക്കോരോരുത്തൎക്കും അഞ്ചു രാഗിണികൾ പത്നിമാരായി [illegible]തായി എന്നും ഓരോ പത്നിക്കും ജന്യരാഗങ്ങളെന്നപേരിൽ പഞ്ചകന്യകകൾ പുത്രിമാരായി ജനിച്ചുവെന്നുമൊക്കെയാണാകഥയുടെ ചുരുക്കം. ഈ രീതി ഉത്തരാൎദ്ധ്യയിലായിരുന്നു കൂടുതൽ പ്രചാരത്തിലിരുന്നതു്. അവിടത്തെ രാജാക്കന്മാരുടെ രക്ഷാകൎത്തൃത്വത്തിന്റെ ശക്തിയിൽ ഈ രീതി അനന്യസാധാരണമായ അഭിവൃദ്ധിയെ ആണ് പ്രാപിച്ചതു്. പതിനാറാം ശതാബ്ദത്തിന്റെ അന്ത്യഘട്ടത്തിൽ "പുരന്ദരദാസർ" എന്ന സംഗീതവിദഗ്ദ്ധന്റെ ആത്മാൎത്ഥ സകലരാഗങ്ങളെയും ഉൾക്കൊള്ളുന്ന ഒരു സംഗീതപ്രസ്ഥാനം രൂപവൽക്കരിക്കാൻ പരിശ്രമം നടത്തിയതായി[illegible] രേഖകളുണ്ട്. ഇവ കൂടാതെ കൃഷ്ണമതം, ഹനുമത്മതം, ശിവമതം, ഭരതമതം എന്നീ നാലു മതങ്ങളും അന്നു് പ്രചുരപ്രചാരത്തിലിരുന്നിരുന്നു. അന്നത്തെ ഭരതമതം സംഗീതപണ്ഡിത

ന്മാരുടെ ഭാവനയെ ചെണ്ടണിയിച്ചിരുന്നുവെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

ഇങ്ങനെ, അനന്യസാധാരണമായ പരിവർത്തനവിശേഷങ്ങളോടെ വളർന്നുവന്ന സംഗീതത്തിന്റെ പ്രകാശത്തിൽ കട്ടത്ത കാരിരുൾ കലർത്തിയ ഒരു കാലഘട്ടമാണ് അടുത്തതായി ഉദയം ചെയ്തതു്. വളരെക്കുറച്ചു കാലത്തേക്കുമാത്രമേ അതു നിലവിലിരുന്നിരുന്നുള്ളുവെങ്കിലും അതിന്റെ ഫലം ഭയങ്കരമായിരുന്നു. സംഗീതരത്നാകരത്തിന്റെ ശ്രേഷ്ഠത അനുഭവിച്ചുകൊടുക്കാൻ അന്നാളുകൾ വിരളമായിരുന്നു. അജ്ഞതയുടേയും അലസതയുടേയും മദ്ധ്യത്തിൽ കൂടിയുള്ള സംഗീതാധഃപതനത്തിന്റെ കൂലംകുത്തിയുള്ള പ്രവാഹം തടഞ്ഞുനിറുത്തുവാൻ നിലവിലന്നു വേറെ കൃതികളുമില്ലായിരുന്നു. ഈ പരിക്ഷീണഘട്ടത്തിലായിരുന്നു "മേളകർത്താക്കളുടെ" ഉദയം!!! വിജയനഗരത്തിന്റെ മന്ത്രിപുംഗവനായിരുന്ന രാമാമാത്യന്റെ പ്രയത്നഫലമായിരുന്നതു്. അദ്ദേഹം അക്കാലത്തുണ്ടായിരുന്ന എഴുപതു രാഗങ്ങളെ ഇരുപതു "മേളങ്ങളുടെ" കീഴിലാക്കി വിഭജിച്ചു. പക്ഷേ ഈ ഇരുപതുമേളങ്ങളിൽ പതിനഞ്ചെണ്ണംമാത്രമേ യഥാർത്ഥമേളങ്ങളായി അദ്ദേഹം കരുതിയുള്ളു! ശേഷിച്ച അഞ്ചെണ്ണം പതിനഞ്ചിന്റെ ഉൾപിരിവുകളായിരുന്നു. ഈ നവപരിഷ്കാരം കൂടാതെ 'സ്വരമേളകലാനിധി' എന്ന വിശിഷ്ടഗ്രന്ഥരചനയും 'സംഗീതരത്നാകരത്തിന്റെ' ഒരു സ്വതന്ത്ര വിശദീകരണവും കൂടി അദ്ദേഹം സാധിക്കുകയുണ്ടായി. ഒരു "Standard musical instrument" എന്ന നിലയിൽ വീണയെ അദ്ദേഹം വളരെയധികം ശ്ലാഘിച്ചിരുന്നു! ഈ മഹാനുഭാവന്റെ ഭരണാധികാരത്തിൻകീഴിൽ പരിപുഷ്ടിപ്പെടാനുള്ള യോഗം ലഭിച്ചതുകൊണ്ടുമാത്രമാണ് ദക്ഷിണഭാരതീയ സംഗീതം പേർഷ്യൻ പരിഷ്കാരഭാരം താങ്ങി, വടക്കേഇൻഡ്യയെപ്പോലെ വിഷമിക്കാതിരുന്നതു്. അദ്ദേഹത്തിന്റെ ഈ സേവനം സംഗീതലോകം അനർഘമായ അഭിമാനമായി കരുതുന്നുവെന്നുമാത്രവുമല്ല, സംഗീതചരിത്രത്തിലെ ഒരു പരിവർത്തനഘട്ടമായും ആ കാലഘട്ടം മാനിക്കപ്പെടുന്നുണ്ട്.

ഇങ്ങിനെ സംഭവകോലാഹലങ്ങൾ നിറഞ്ഞ ഒട്ടനവധി വർഷങ്ങൾ സംഭാവനചെയ്ത സംഗീതപുരോഗതിയുടെ കേന്ദ്രീകരണമാണ് "വെങ്കിടമഹിയുടെ" കാലത്തു് നമുക്കനുഭവപ്പെടുന്നതു്. സംഗീതശാസ്ത്രത്തിന്റെ വികാസം പരിപൂർണ്ണമാക്കി ആധുനികകാലത്തിന്റെ മംഗളവേദിയിലേക്കു പ്രവേശിപ്പിച്ചതദ്ദേഹമാണ്. അന്നു് പ്രചാരത്തിലിരുന്നിരുന്ന രാഗങ്ങളെക്കൂടാതെ സംഗീതത്തിനുൾക്കൊള്ളാവുന്ന രാഗങ്ങൾ മുഴുവനുംകൂടി സംയോജിപ്പിച്ചു് ഏററവും ശാസ്ത്രീയമായ ഒരു സംഗീതപദ്ധതി രൂപവൽക്കരിച്ചതും അദ്ദേഹമാണ്. പാശ്ചാത്യലോകത്തെപ്പോലും അത്ഭുതവിവശമാക്കത്തക്ക വിധത്തിൽ ഭാരതീയരാഗങ്ങൾക്കനുഗൃഹീതമായ രൂപവും സ്വഭാവവും നൽകി, 72 മേളകർത്താക്കളുടെ കീഴിൽ അദ്ദേഹം വിഭജിച്ചു. സംഗീതലോകം നേടിയിരുന്ന രാഗങ്ങളുടെ സ്വരലക്ഷണങ്ങൾ വളരെ ശ്രദ്ധയോടെ പഠിച്ചശേഷം മാത്രമാണദ്ദേഹം "72 മേളകർത്താപദ്ധതി" നടപ്പിൽവരുത്തിയതു്. അദ്ദേഹത്തിന്റെ മുൻഗാമികൾ കണ്ടുപിടിച്ച മേളകർത്താക്കൾ കൂടാതെ, 12 സ്ഥായീസ്വരങ്ങളുടെ വിവിധസമ്മേളനംകൊണ്ടുണ്ടാകാവുന്ന മേളകർത്താക്കളും കൂടി അതിൽ സ്ഥാനംപിടിച്ചിരുന്നു. 1660 A. D. യിൽ രചിക്കപ്പെട്ട അദ്ദേഹത്തിന്റെ "ചതുർദണ്ഡിപ്രകാശിക" എന്ന വിശിഷ്ടഗ്രന്ഥത്തിലിതിന്റെ ഒരു സമ്പൂർണ്ണചിത്രം നമുക്കു തെളിഞ്ഞുകാണാവുന്നതാണ്. വീണ, ശ്രുതി, സ്വരം, മേളം, രാഗം, ഗീതം, പ്രബന്ധം, താളം തുടങ്ങിയ വിവിധ സംഗീതശാഖകൾക്കും ആ കൃതിയിൽകൂടി വിശദംനിറഞ്ഞ പ്രചാരം സിദ്ധിച്ചിട്ടുണ്ട്.

വെങ്കിടമഹി തുടങ്ങിവെച്ച പദ്ധതിതന്നെയാണിന്നും നിലനിന്നു പോരുന്നതു്. ഒരു പുതിയ പരിഷ്കാരം അദ്ദേഹത്തിന്റെ കാലശേഷം സംഗീതത്തിനുണ്ടാകേണ്ടതാവശ്യമുണ്ടായിട്ടില്ല. അത്രയ്ക്കു, പരിപൂർണ്ണത പ്രാപിച്ച ശാസ്ത്രീയതയിൽ കൂടിയാണ മേളകർത്താപദ്ധതി രൂപീകൃതമായിട്ടുള്ളതു്. പുതുചിന്തകളും പുതൻ പരിഷ്കാരങ്ങളും നിറഞ്ഞുനിന്ന സംഗീതപുരോഗതി ലക്ഷ്യത്തിലെത്തിയതു് അദ്ദേഹത്തിന്റെ കാലത്തായിരുന്നെന്നു് നമുക്കേവർക്കുമഭിമാനത്തോടെ പറയാം!!!

(തുടരും.)

# വിജ്ഞാനവീഥി.

---

രാഷ്ട്രപതി ആചാര്യകൃപാലിനിയോടു "വിദ്യാർത്ഥികൾ പ്രചരണം നടത്താമോ" എന്ന ചോദ്യം ചോദിക്കപ്പെട്ടപ്പോൾ "അതുതന്നെയാണു് അവർ ചെയ്തുകൂടാത്തതു്. എന്തുകൊണ്ടെന്നാൽ വിദ്യാർത്ഥികൾ അവരുടെ രാഷ്ട്രീയാദർശങ്ങൾ രൂപവൽക്കരിക്കാൻ പ്രാപ്തിയുള്ളവരല്ല. അവരെ മററുകക്ഷിക്കാർ ഉപകരണങ്ങളാക്കാനിടയുണ്ടു്. അവരുടെ പ്രമാണങ്ങൾ തന്നെയും കക്ഷിനേതാക്കന്മാരായിരിക്കും രൂപവൽക്കരിക്കുന്നതു്" എന്നു മറുപടിപറഞ്ഞു. ഇതു ചില വിദ്യാർത്ഥികൾക്കു രുചിച്ചിട്ടില്ലെന്നറിയുന്നു. ബാല്യവും യൗവനാരംഭവും സാധാരണ അങ്ങനെയാണു്. നല്ലതു ചീത്തയും, ചീത്ത നല്ലതുമായി തോന്നുന്ന പ്രായമാണതു്. ഭാഗ്യദോഷത്താൽ വിദ്യാർത്ഥികൾക്കതറിഞ്ഞുകൂടാ.

* * * *

ഈശ്വരൻ, പിതാവു്, മനുഷ്യൻ, സഹോദരങ്ങൾ ഈ തത്വമാണു് അധ്യാപനവിഷയമെങ്കിൽ വിദ്യാലയങ്ങളിലെ മതാധ്യാപനത്തെക്കുറിച്ചു് ആർക്കും വൈപരീത്യത്തിനു വഴിയില്ല. എന്നു് വിദ്യാഭ്യാസമന്ത്രി അവിനാശിലിംഗം ചെട്ടിയാർ മദ്രാസ് അസംബ്ലിയിൽ പ്രസ്താവിക്കയുണ്ടായി. വിദ്യാർത്ഥികളെ ഈ തത്വം പഠിപ്പിക്കുന്നതു് ഏററവും ആശാസ്യം. പ്രായമായവർ ഇതറിയേണ്ടതു് അതിലും അത്യാവശ്യം. ഇതിനു വിരുദ്ധമായ മതപഠനമാണു് ഇൻഡ്യയുടെ അധഃപതനത്തിനുകാരണം.

* * * *

ആദ്യമായി വാച്ചു നിർമ്മിച്ചതു്. 1490-ൽ. ന്യൂറംബർഗ്ഗുകാരനായ പീററർ ഹീലാ എന്ന ആളാണു്.

---

# ഗ്രന്ഥവിഹാരം.

---

## മണികണ്ഠമാല്യം.

By

എസ്. കെ. ആചാരി.

വില ണ. 8.

ശ്രീവിദ്യാസംപ്രസ്സ്,
തിരുവനന്തപുരം.

ഈശ്വരനിൽത്തന്നെ സദാ മനസ്സിനെ രമിപ്പിക്കുക എന്നുള്ളതാണു് ഭക്തി. ഈ ഭക്തി—ഭഗവൽപ്രേമം—ഒരു യഥാർത്ഥകവിയുടെ ഹൃദയത്തിൽക്കൂടി വെളിയിൽ വരുമ്പോൾ കാവ്യരൂപം കൈക്കൊള്ളുന്നു. നാരായണീയം, ഇരുപത്തിനാലുവൃത്തം, പതിന്നാലുവൃത്തം മുതലായ വിശുദ്ധസ്തോത്രങ്ങളും അതേസമയം അമൂല്യസാഹിത്യങ്ങളുമാണു്. സ്വദുരിതനിവാരണമാണു് ഭക്തിയുടെ ഉദ്ദേശമെങ്കിലും അതു പരാർത്ഥത്തിന്റെ പരപ്പിൽ എത്തിച്ചേരുമ്പോഴാണു്, കവി കൃതാർത്ഥനാകുന്നതു്.

പ്രശസ്തയുവകവിയായ ശ്രീ: എസ്സ്. കെ. ആചാരി അവർകൾ കരുണാമൂർത്തിയായ ശ്രീ ശബരിഗിരീശനോടു്, തനിക്കുള്ള നിഷ്കളങ്കഭക്തി "മണികണ്ഠമാല്യ"രൂപേണ സഹൃദയസമക്ഷം സമർപ്പിക്കുന്നു. ഗദ്യത്തിലും പദ്യത്തിലും അനേകായിരം പുസ്തകങ്ങൾ ശാസ്താവിനെക്കൊണ്ടു മുതലെടുത്തിട്ടുണ്ടു്. നെല്ലിമേലിമുതൽ മഹാകവിയുടെ "ശരണകാഹളം" വരെ ആ സ്തോത്രപരമ്പര ഉയർന്നിട്ടുണ്ടെന്നു പറയാം. വലുതും ചെറുതുമായ ഭാവനകൾകൊണ്ടു് അവരവരുടെ കഴിവിനുതക്കവണ്ണം എത്രതന്നെ കോരിയെടുത്താലും വററാത്ത ഒരു ഭക്തിതീർത്ഥമാണു് മണികണ്ഠന്റെ മനോജ്ഞനാമം. അതിന്റെ

അനന്തങ്ങളായ അവതാരങ്ങളിൽ അസൂയപ്പെടുന്നതുകൊണ്ടും പ്രയോജനമില്ല.

അവസാനം സ്വാമിയുടെ നാമമുദ്ര പതിപ്പിച്ചിട്ടുള്ള ആറു ദ്രാവിഡവൃത്തങ്ങളിലായിട്ടാണു് ഈ മാല്യം കെട്ടിയുണ്ടാക്കിയിരിക്കുന്നതു്. പന്തളഭൂപാലനു് ശാസ്താവു് ശിശുരൂപത്തിൽ പ്രത്യക്ഷനായതുമുതൽ ശബരിമലക്ഷേത്രോൽപത്തിവരെയുള്ള പ്രസിദ്ധ കഥാവസ്തു നാടകീയസൌന്ദര്യം തഴുകുമാറു്, സരസമായും സംക്ഷിപ്തമായും ഇതിൽ ചിത്രീകരിച്ചിരിക്കുന്നു. 6 ഭാഗങ്ങളിലായി ആകെ 168 പദ്യങ്ങൾ ഇതു് ഉൾക്കൊള്ളുന്നു. ആദ്യഭാഗത്തിൽ വിഗ്രഹാരാധനയെ സ്ഥാപിക്കുകയും ഭക്തിയുടെ മാഹാത്മ്യത്തെയും, തദ്വാരാ ശാസ്താവിന്റെ വൈശിഷ്ട്യത്തെയും വാഴ്ത്തുകയും ചെയ്തുകൊണ്ടു് കവി കഥാരംഭം നിർവഹിക്കുന്നു. 2-ാംഭാഗം മുതൽ ക്രമേണ കഥമാത്രം തുടരുകയാണു്. ശബരിമലതീർത്ഥാടനത്തിന്റെ യഥാർത്ഥ ഉദ്ദേശം എങ്ങനെ പ്രകാശിപ്പിക്കുന്നുവെന്നു നോക്കുക.

ഭവസമുദ്രം കടന്നു ഹാ! മോക്ഷമാം
പരമകാമ്യത്തിലെത്താൻ സ്വപുത്രരെ
പരിചയിപ്പിക്കയാം ദേവി! വഞ്ചിഭൂ-
ജനനി! പ്രത്യബ്ദമയ്യപ്പാ! പാഹിമാം.

സംസാരദുരിതത്തിൽനിന്നും മുക്തിനേടാനുള്ള അഭ്യാസമാണു് ആണ്ടുതോറും വഞ്ചിഭൂമി സ്വപുത്രരായ നമ്മളെക്കൊണ്ടു് ചെയ്യിക്കുന്നതു് ശബരിമലപ്പോക്കിന്റെ—ഈ നിഗൂഢാർത്ഥം ഒരു സ്തോത്രകാരന്മാരും ഇത്രഭംഗിയായി പറഞ്ഞുകാണുന്നില്ല. പാപനിവാരണ വിഷയത്തിൽ അയ്യപ്പനുള്ള അമേയപ്രഭാവത്തെ കവി ഭാവനചെയ്യുന്നരീതി രോമാഞ്ചമണിയിക്കുന്നതാണു്.

ഹരഹരിപ്രേമഗംഗാകളിന്ദജാ-
മിളനപാവനസ്ഥാന പ്രസ്ഫുടമേ!
അഘവിനാശന! ത്വദ്രസമജ്ജന-
സുഖമരുളുകെന്നയ്യപ്പാ! പാഹിമാം.

നിഷ്കളങ്കവാസനയിൽ നിന്നും പൊട്ടിപ്പുറപ്പെട്ട അനേകം നൂതനഭാവനകൾ ഈ കാവ്യതല്ലജത്തെ കമനീയമാക്കുന്നുണ്ടു്. പത്രപരിമിതി ദൃഷ്ടാന്തപ്രദർശനത്തെ തടയുന്നു.

വിഷയസക്തമാം മാനസം ചിദ്ഘന-
വിഷയമാക്കിട്ടും സംയമിപോൽനൃപൻ
മൃഗയ വിട്ടാമൃട്ടസ്ഥരലക്ഷ്യത്തെ
മൃഗണം ചെയ്തയായ്........ഈ വർണ്ണനയുടെ

സ്വാരസ്യം സഹൃദയസംവേദ്യമാണു്.

പമ്പയുടെ പാവനതയെ എത്ര ചുരുങ്ങിയ വരികളിലാണു് പ്രകാശിപ്പിച്ചിരിക്കുന്നതു്—

കോടികോടികളെഴും പാപപങ്കം
പാടെ നശിപ്പിക്കുമപ്പുണ്യഗാത്രി
കാടരി നേരു കാലിൻ രജസ്സാൽ
നേടുന്നു സംശുദ്ധി ശ്രീ ഭൂതനാഥ—

സ്വാമിയുടെ പാദരജസ്സേറ്റു് പാപനാശിനിയായ പമ്പ പരിശുദ്ധി നേടുന്നു! ദേവന്മാർ സ്വാതന്ത്ര്യബുദ്ധിയിൽ ഭഗവാന്റെ നേർക്കുള്ള ബഹുമാനം രേഖപ്പെടുത്തുന്നതു് രസകരമായിരിക്കുന്നു.

നിജജനനീഗദശമനമഹൌഷധി
തിരഞ്ഞുവനമാർന്ന കരുണാബ്ധേ!
മരുന്നുകൂടാതെ താൻ കളഞ്ഞു ഞങ്ങൾക്കുള്ള
ദുരിതമഹാവ്യാധി മണികണ്ഠ!......മണികണ്ഠൻ

അവസാനമായി, പന്തളഭൂപതിക്കു നൽകുന്ന ഉപദേശത്തിൽ കവി നൂതനലോകത്തിന്റെ വ്യാപകമായ ചിന്താപരിധിവരെ പറന്നെത്തുന്നു.

ഭേദബുദ്ധിയകന്നു സമസ്തരും
സോദരത്വം കലർന്നമമാതിക
ജാതസൌഹൃദം കാണുന്നതിൽ പരം
മോദമില്ലയേ! മംഗളം മംഗളം!

ചുരുക്കത്തിൽ, ഇത്ര ആശയഭംഗിയും ഔചിത്യവും തികഞ്ഞ ഒരു ശബരിമലസ്വാമികീർത്തനങ്ങളിൽ ഇതു് ഒട്ടും അപ്രധാനമല്ലെന്നു തീർത്തുപറയാം. ആശയഗാംഭീര്യത്തിലുള്ള ദൃഷ്ടികൊണ്ടു് സംസ്കൃതപദങ്ങൾ ചിലദിക്കിൽ സാമാന്യവായനക്കാരെ വിഷമിപ്പിച്ചേക്കാം. മേലിൽ സ്വകൃതികളിൽ സർവാംഗീണമായ ലാളിത്യം സമ്പാദിക്കുവാൻ ഗ്രന്ഥകാരൻ യത്നിക്കുന്നതു് നന്നായിരിക്കും—

K. S. P.

# VIDYABHIVARDHINI

License No. 455. Dated 28 - 11 - 1945 Reg. No. T. 116.

| വരിസംഖ്യ. | പരസ്യക്കൂലി. | |
|---|---|---|
| ഒരു വർഷത്തേക്ക് 5 ബ്രി: രൂ. | സ്ഥിരപരസ്യക്കാർക്ക്. | ഒരു പ്രാവശ്യത്തേക്ക് |
| ഒററ പ്രതിക്ക് 8 ണ. | മുഴുപ്പേജിനു് 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | അരപ്പേജിനു് 30 ,, | 6 ,, |
| ,, ഒററ പ്രതിക്ക് 10 ണ. | കാൽപ്പേജിനു് 20 ,, | 4 ,, |

**ലേഖകന്മാരോട്:—**

ലേഖനങ്ങൾ കടലാസ്സിന്റെ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പു് അയച്ചിരിക്കേണ്ടതാണു്.

**വരിക്കാരോട്:—**

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു് ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണു്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണു്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം മാസിക ഇംഗ്ലീഷ് മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,

വിദ്യാഭിവർദ്ധിനി, കൊല്ലം.





Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon